# THE VANITHA

VOL. 7. { ൧൧൧൯ മിഥുനം } NO. 4.

ചെറുകഥ:—

## എന്തുപേരിടണം?

കെ. സരസ്വതിഅമ്മ ബി. ഏ.

വക്രബുദ്ധികളെ ആൎക്കുമത്ര ഇഷ്ടമല്ല; വിശ്വാസവുമില്ല. നേരേമറിച്ചു് ശുദ്ധബുദ്ധികളുടെ സഹവാസം ആരും ഇഷ്ടപ്പെടും. സംഭാഷണം ആരെയും ആനന്ദിപ്പിക്കും. ചിലപ്പോൾ വേദനിപ്പിച്ചാൽകൂടി ആ വേദനയുടെ പുറകേ സ്നേഹത്തിന്റെ ആത്മാൎത്ഥത ആശ്വസിപ്പിക്കാനോടിയെത്തും. പക്ഷേ, ഇതൊന്നുകൊണ്ടുമല്ല ഞാനൊരു ശുദ്ധബുദ്ധിയായതു്. ദൈവം എന്നെ അങ്ങനെ സൃഷ്ടിച്ചു എന്നു പറഞ്ഞാൽ മതി. എല്ലാം തുറന്നു പറയുന്ന ശീലം അത്ര നല്ലതല്ലെന്നെനിക്കറിയാം. അങ്ങനെയുള്ളവർ ആൾക്കൂട്ടത്തിൽ വച്ചു വായ് തുറക്കുമ്പോൾ രഹസ്യകഥകളുള്ളവർ കിടുകിടുത്താണു നില്ക്കുക. പക്ഷേ ഞാൻ രസത്തിനൊന്നു പേടിപ്പിക്കയല്ലാതെ എന്നെ വിശ്വസിച്ചു പറയുന്ന ഒരു രഹസ്യവും വൎത്തമാനങ്ങളുടെ കൂട്ടത്തിൽ പൊട്ടിച്ചുപോകാറില്ല. യദൃച്ഛയാ വല്ലതും വീണുപോയാൽതന്നെ മാററിമറിച്ചുകൊണ്ടു പൊയ്ക്കളയാനുള്ള നിൎദ്ദോഷമായ സൂത്രം എനിക്കു നല്ലവശവുമുണ്ടു്. എന്നാലും ഞാനിപ്പോൾ പറയാൻപോകുന്ന കഥ വാസ്തവത്തിൽ പറയണ്ടാത്തതല്ലേ എന്നെനിക്കു ബലമായ സംശയമുണ്ടു്. സംശയം തീൎന്നുവരുമ്പോൾ, പറയാൻ ഞാൻ ശേഷിച്ചില്ലെന്നു വന്നേക്കാം. അത്രയ്ക്കു സ്ഥിരമല്ലേ മനുഷ്യായുസ്സ്! അപ്പഴപ്പോൾ തോന്നുന്നപോലെ ചെയ്യുന്നതാണു് ഒരു മനുഷ്യനു് ചെയ്യാവുന്നതിലേററവും ബുദ്ധിപൂൎവ്വകം എന്ന അഭിപ്രായക്കാരനാണു ഞാൻ. അതുകൊണ്ടു് തല്ക്കാലികപ്രേരണയ്ക്കു കീഴടങ്ങുന്നതല്ലേ ഉത്തമം?

ഞാൻ പറയാൻ പോകുന്നതു് എന്റെ പ്രേമകഥയല്ല. അതിൽ പറയാൻതന്നെ എന്തിരിക്കുന്നു? എന്റെ അൎദ്ധാംഗിയെ ഗേൾസ് ഹൈസ്കൂളിൽ പഠിക്കുന്ന കാലത്താണു ഞാനാദ്യം കണ്ടതു്. അന്നെനിക്കു തയ്ക്കാട്ടുള്ള— ആഫീസിലായിരുന്നു ജോലി. അവളുടെ ശ്രദ്ധ ഒന്നാകൎഷിക്കണം എന്നെനിക്കു തോന്നി. ഒരു ദിവസം, യദൃച്ഛയാ എന്റെ സൈക്കിൾ അവളുടെ പുറത്തു കേറാൻ പോകുന്ന ഭാവം ഒന്നഭിനയിച്ചു. അടുത്തെത്തന്നു പേടിച്ചു ആപത്തിൽ നിന്നു രക്ഷ കിട്ടിയപ്പോൾ, ഞാനായിരുന്നു ഉപകാരകനെങ്കിലുംകൂടി, അവൾക്കെന്നോടു ന

ന്ദി തോന്നി. കാലത്തും വൈകിട്ടുമുള്ള കണ്ടുമുട്ടലുകളിൽ ചിലമന്ദസ്മിതങ്ങളിൽകൂടി ആ പരിചയമങ്ങു വളൎന്നു. എന്റെ വിവാഹാപേക്ഷ അവളുടെ അച്ഛന്റെ മുമ്പിൽ സമൎപ്പിക്കപ്പെട്ടപ്പോൾ ഒന്നുകൊണ്ടും അദ്ദേഹത്തിനതു തിരസ്കരിക്കാൻ സാധിച്ചില്ല. അങ്ങനെ ഞാനൊരു കുടുംബിയും ആയി.

എനിക്കു് —ൽ സ്ഥലംമാററമായി ഞങ്ങളവിടെ താമസിക്കുമ്പോൾ ഞങ്ങളുടെ അയൽവക്കക്കാരിയായി ഒരു ശാസ്ത്രികല്യാണിയമ്മ ഉണ്ടായിരുന്നു. വായ്മൊഴിയും വരമൊഴിയും അഭിന്നരൂപത്തിലേ അവർ പ്രയോഗിക്കാറുള്ളു. ഇന്നത്തെ സുസമ്മതരായ റിയലിസ്റ്റിക് നാടകകൎത്താക്കളുടെ പാത്രങ്ങൾ പോലും ഇത്ര വലിയ സംസ്കൃതത്തിൽ സംസാരിക്കുന്നില്ലെന്നു് എനിക്കു തോന്നിയിട്ടുണ്ടു്. സ്വാഭാവികത്വം തുളുമ്പുന്ന നാടകങ്ങളിലെ "അങ്ങു്" "ഭവതി" എന്നീ പ്രയോഗങ്ങളും അവൎക്കു വേണ്ടാത്തവയല്ല. ഇതിനൊക്കെ സദാപി അവരുടെ ശ്രോത്രിയായിരുന്നു തലയാട്ടിക്കാണിക്കാറുള്ള എന്റെ ഭാൎയ്യയെ നിനച്ചാലോ! അലങ്കാരമെന്താണെന്നു് അവൾക്കും, എല്ലാ സ്ത്രീകളെയുംപോലെ, നന്നായിട്ടറിയാം. പക്ഷേ ചമൽക്കാരമെന്നുവച്ചാൽ സോഡാക്കാരംപോലെ ഒരുതരം വെളുത്ത കാരമെന്നു ധരിച്ചുവച്ചിട്ടുള്ള ഒരു സാധ്വിയാണവൾ. വായിക്കുമ്പോഴും എഴുതുമ്പോഴും അവൾ വള്ളിപുള്ളികളിലൊന്നെങ്കിലും ഭേദഗതി ചെയ്യുമെന്നു് തീൎച്ചയാണു്. കാക്ക എന്നെഴുതിയാൽ കക്ക; പുഴ എന്നതു് പൃഴയെന്നേ വായിക്കയുള്ളു. വിവാഹത്തിനു മുമ്പു് ഒരു പ്രേമലേഖനത്തിൽ അവളിങ്ങനെ എഴുതിയിരുന്നു. "അച്ഛനും അമ്മയും എപ്പോഴും എന്നെ ശകാരമാണു്. പക്ഷേ വലിയ വിഷമില്ലാത്തതുകൊണ്ടു മാത്രം ഞാൻ ജീവിക്കുന്നെന്നേയുള്ളു. എന്നാലും താമസിയാതെ ലോകത്തെല്ലാൎക്കും ഞാനൊരു മരണമാവും എന്നെനിക്കു തീൎച്ചയുണ്ടു്". അതിൽ ആത്മഹത്യ ചെയ്യാനുള്ള ഉദ്ദേശം കണ്ടു ഞാൻ പേടിച്ചവളോടു ചോദിച്ചപ്പോൾ അവളങ്ങനെ എഴുതിയിട്ടേയില്ലെന്നു തീൎത്തുപറഞ്ഞു. തെളിവു കാണിക്കാനായി ഞാനെഴുത്തെടുത്തു കൊടുത്തപ്പോൾ അവൾ വായിക്കുകയാണു് "അച്ഛനമ്മയും എപ്പോഴും എന്നെ ശകാരമാണു്. പക്ഷേ വലിയ വിഷമമില്ലാത്തതുകൊണ്ടു മാത്രം ഞാൻ ജീവിക്കുന്നെന്നേയുള്ളു. എന്നാലും താമസിയാതെ ലോകത്തെല്ലാൎക്കും ഞാനൊരു മാരണമാവും എന്നെനിക്കു തീൎച്ചയുണ്ടു്"

പിന്നിടൊരിക്കൽ. ഡാക്ടർ കോശിയെപ്പററിയുള്ള വാൎത്തകൾ പത്രത്തിൽനിന്നു എന്നെ വായിച്ചു കേൾപ്പിച്ച കൂട്ടത്തിൽ, "ഇപ്പോൾ ഡാക്ടർ കാശീസക്കീട്ടിലാണു്" എന്നവൾ വായിച്ചു. ഡാക്ടർ എന്തിനോ ബെനാറീസിൽ പോയതായിരിക്കാമെന്നു ഞാനൂഹിക്കയും ചെയ്തു. രണ്ടു ദിവസം കഴിഞ്ഞു് ഡാക്ടരെ കണ്ടപ്പോൾ "ഇത്രവേഗം കാശിയിൽ പോയിട്ടെങ്ങനെ വന്നു?" എന്നു ഞാൻ അത്ഭുതപൂൎവ്വം ചോദിച്ചു. "ഞാൻ കാശിയിൽ പോയെന്നാരു പറഞ്ഞു? ഇതു കള്ളം ആരു കെട്ടിയുണ്ടാക്കി" എന്നായിരുന്നു അദ്ദേഹത്തിന്റെ ഉത്തരം. അനക്ഷരം വായിക്കാൻ കാമാക്ഷിയ്ക്കുള്ള മിടുക്കോൎത്തു് ഞാൻ വീട്ടിൽ ചെന്നയുടൻ

പത്രം തിരഞ്ഞെടുത്തു നോക്കിയപ്പോൾ, കോശി ഡാക്ടരെ കാശികയച്ച പാപ്പകം ഇതാണെന്നു കണ്ടു. "ഇപ്പോൾ ഡാക്ടർ കോശി സക്കീട്ടിലാണ്". പക്ഷെ പാണ്ഡിത്യത്തിൽ പരിഹാസ്യയാണെങ്കിലും പാവനതത്വത്തിൽ അഭിവന്ദ്യയാണവളെന്ന് എനിക്കറിയാം—എന്നുവച്ചാൽ, എന്താണെന്റെ വിശ്വാസം. അതുമല്ല, ശ്മശാനത്തെ "ശംശാന"മെന്നും, വേധസ്സിന് "ദേവസ്സ്" എന്നും പറയുന്ന ഒരു ബി. എ. എൽ. ടി. ക്കാരിയെ എനിക്കു പരിചയവുമുണ്ടു.

കാമാക്ഷിയുടെയും കല്യാണിയമ്മയുടെയും സഹവാസത്തിൽ നിന്ന് ഒന്നു ഞാൻ മനസ്സിലാക്കി—സ്ത്രീ സംഭാഷണകുതുകിയാണെങ്കിൽ സഹനശീലയും ആണെന്ന്.

ഒരു ദിവസം ഭയങ്കര തലവേദന നിമിത്തം ഞാൻ അവധിയെടുത്തു കിടക്കയായിരുന്നു. പലപല മരുന്നുകളും നെററിയിൽ തിരുമ്മിത്തിരുമ്മി കാമാക്ഷിയുടെ കൈ കഴച്ചു തളർന്നപ്പോൾ ഞാനൊന്നു മയങ്ങി. പൂമുഖത്തൊരു പ്രസംഗകോലാഹലം കേട്ടാണു ഞാനുണർന്നത്. "ഈ പാരതന്ത്ര്യാന്ധകാരത്തിൽ നിന്നും നാം സ്വാതന്ത്ര്യപ്രകാശത്തിൽ പ്രവേശിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഞാൻ വീണ്ടും ചോദിക്കുന്നു നിങ്ങൾ ഒരു ദിവസം രോഗശയ്യയെ അവലംബിക്കയാണെങ്കിൽ നിങ്ങളുടെ ഭർത്താവു സമീപവർത്തിയായിരുന്നു സദാ ശുശ്രൂഷിക്കുമോ?—മിത്രങ്ങളെ സൽക്കരിക്കാൻ സമയമില്ലെന്നുവരികയുമോ? ഇല്ല, നിശ്ചയമായും ഇല്ല ഭാര്യ എന്നു വച്ചാൽ അടിമ എന്നാണവരുടെ ധാരണ ഈ അസ്വാതന്ത്ര്യത്തിന്റെ ലോഹഖണ്ഡങ്ങൾ തിലസമാനം നുറുക്കിയെറിക്കാൻ നമ്മുടെ കോമളഹസ്തങ്ങൾ ഇനിയും അമാന്തിക്കരുതു്".

കഠിനമായ വീട്ടുവേല ചെയ്തു ചെയ്തു കാരിരുമ്പായിത്തീർന്നിട്ടുള്ള കല്യാണിയമ്മയുടെ കൈ കോമഹസ്തമാണെങ്കിൽ എന്റെ കൈ എത്ര പൂമ്പലമാണെന്നറിയാൻ ഞാൻ എന്റെ കൈകളിൽ നോക്കി. പതുക്കെപ്പതുക്കെ നടന്നു മുറിയുടെ വാതുക്കൽ ചെന്നു നിന്നുകൊണ്ടു് ഞാൻ ഒന്നു കളിയാക്കാനായി ചോദിച്ചു. "വനിതാസമാജത്തിന്റെ നാടകത്തിന്റെ റിഹേഴ്സൽ തുടങ്ങിയോ? തിരുനാളിനു കളിക്കാനാണോ?"

"അതെ" കല്യാണിയമ്മ പറഞ്ഞു-അല്ല പ്രസംഗിച്ചു. "ഞങ്ങളുടെ സ്ത്രീസ്വാതന്ത്ര്യത്തിന്റെ തിരുനാൾ താമസിയാതെ ആഘോഷിക്കപ്പെടും. 'നസ്ത്രീസ്വാതന്ത്ര്യമർഹതി'എന്നുൽഘോഷിച്ച്, സ്ത്രീയെ നിർദ്ദയം മർദ്ദിച്ചു മദിച്ചു ജീവിക്കുന്ന പുരുഷലോകം, സ്ത്രീയുടെ പാദാന്തികത്തിൽ പ്രണമിക്കുന്ന കാലം സമാഗതമാവുക തന്നെ ചെയ്യും. പക്ഷപാതരഹിതമായി വീക്ഷിക്കാൻ ശിക്ഷണം സിദ്ധിച്ചിട്ടുള്ളവൾക്ക്—"

ആ സംഭാഷണം മുഴുവൻ കേട്ടാൽ തലവേദന എത്രദിവസം വീണ്ടുനിൽക്കുമെന്നു പേടിച്ച് ഞാൻ വേഗം വാതലടച്ചിട്ട് അകത്തുപോയി കിടന്നു.

ദാമ്പത്യബന്ധത്തെപ്പററിയും കല്യാണിയമ്മയ്ക്കു് സ്വന്തഭിപ്രായങ്ങളുണ്ടായിരുന്നു. "എന്താണിന്നത്തെ വിവാഹം?" ഒരു നാൾ അവർ പറഞ്ഞു. "ഒരു മനുഷ്യന്റെ സാമ്പത്തിക നിലയും സാമൂ

ഭായിക സ്ഥിതിയും പരിഗണിച്ചു്, ആഭരണങ്ങളുടെയും സ്ത്രീധനത്തിന്റെയും അടിയിൽ വച്ചു് സ്ത്രീയെ പരാധീനമാക്കുക! എത്ര അവമാനകരമായ ആചാരം! സ്ത്രീ വിലയ്ക്കു കൊടുക്കേണ്ട പശുവാണോ""

"പിന്നെ," കാമാക്ഷി അബോധമായി ഒരു അപഹാസചോദ്യം ചോദിച്ചു. "മേയലിനു കൊടുക്കേണ്ട പശുവോ?"

തികച്ചും ആശാസ്യമായ വിധത്തിലാണിന്നു സ്ത്രീപുരുഷബന്ധം പാലിക്കുന്നതെന്നു് എനിക്കഭിപ്രായമുണ്ടെന്നല്ല ഇതിന്റെ അർത്ഥം. പക്ഷേ എല്ലാത്തിലുമുണ്ടു് എന്തെങ്കിലുമൊരു കുറവു്. ശാസ്ത്രത്തിന്റെ അഭിവൃദ്ധിയിൽ, കലയുടെ പ്രയോജനത്തിൽ, പ്രകാശനത്തിൽ, പുരോഗതിയിൽ, വിദ്യാഭ്യാസത്തിന്റെ സമ്പ്രദായത്തിൽ, പരിഷ്കാരത്തിന്റെ പോക്കിൽ, ഇങ്ങനെ, കുറവും വിടവും ആപത്തും അനാശാസ്യതയും ഇല്ലാതെയെന്തുണ്ടു്? ലോകഗുരുക്കന്മാർ സർവ്വാത്മനാ ശ്രമിച്ചു; ശ്രമിച്ചുകൊണ്ടിരിക്കുന്നു. ആ വ്രണങ്ങൾ കരിക്കാനും, വിടവുകൾ നികത്താനും ആപത്തുകൾ അകററാനും. പക്ഷേ മനുഷ്യന്റെ അപൂർണ്ണതയ്ക്കു് ഒരിക്കലും നീക്കാൻ കഴിയാത്തതാണവ.

ഞങ്ങൾ സ്ഥലംമാററം നിമിത്തം കുഴിത്തുറെ താമസിക്കുമ്പോൾ കല്യാണിയമ്മയുടെ വിവാഹം നടന്നു. വിവാഹത്തിൽ പങ്കെടുക്കാൻ സാധിച്ചില്ലെന്നല്ല, വിവരമറിഞ്ഞതും തീയതി കഴിഞ്ഞിട്ടായിരുന്നു, കഠിനമായ ജ്വരം പിടിച്ചു് ഞാൻ കിടപ്പിലായിരുന്നതുകൊണ്ടു് നാലഞ്ചുദിവസം എഴുത്തുകൾ പൊട്ടിക്കാൻ കാമാക്ഷിക്കു് മനസ്സും സമയവും ഇല്ലാതെ ആയിപ്പോയി. എന്റെ അപകടനില കഴിഞ്ഞശേഷം എഴുത്തോരോന്നായി പൊട്ടിച്ചു് എന്നെ വായിച്ചു കേൾപ്പിച്ചപ്പോഴാണു് കല്യാണിയമ്മയുടെ വിവാഹക്ഷണക്കത്തു കണ്ടതു്. ആ സ്ത്രീസ്വാതന്ത്ര്യക്കാരിയുടെ വിവാഹവേദിയിലെ ഭാവമെന്തു കാണാൻ സാധിക്കാത്തതിൽ എനിക്കു കുണ്ഠിതം തോന്നി. കാമാക്ഷി പറഞ്ഞു. "അതേതെ! ഇവിടെ ബോധമില്ലാതെ പിച്ചും പേയും പറയുമ്പോൾ എനിക്കെഴുത്തു വായിക്കാനല്ലേ നേരം! അവനോന്റെ വെപ്രാളംഅവനോനു്"

എകദേശം രണ്ടു മാസം കഴിഞ്ഞു് ഒരു ദിവസം വൈകിട്ടു് ഞാൻ ആഫീസിൽ നിന്നു മടങ്ങിവന്നപ്പോൾ, കയ്യിൽ ഒരു തുറന്ന കത്തുമായി കാമാക്ഷി എന്നെക്കാത്തു അക്ഷമയായി നിൽക്കുകയായിരുന്നു. "ഇതാ, ഇതൊന്നു വായിക്കണം. അപ്പോഴേക്കു് ഞാൻ കാപ്പികൊണ്ടുവരാം" എന്നു പറഞ്ഞിട്ടു് അവൾ അടുക്കളയിൽ പോയി.

കുട ചുമരിൽ ചാരിവച്ചിട്ടു് ഞാൻ വേഷംപോലും മാററാതെ കസേരയിലിരുന്നു് എഴുത്തു വായിക്കാൻ തുടങ്ങി. ഇതാണെഴുത്തു്.

സ്നിഗ്ദ്ധസഹോദരീ,

എന്റെ ജീവിതപരിവർത്തനത്തെപ്പററി ഗ്രഹിച്ചിട്ടു് ഭവതി മൗനം ദീക്ഷിക്കുന്നതെന്തെന്നൂഹിക്കാൻ ഞാനശക്തയായിരിക്കുന്നു. ഞാൻ പരിണീതയായെന്നതു യഥാർത്ഥമാണു്. പക്ഷേ, എന്റെ ജീവിതസഖാവാകണമെന്നു് അത്യൽക്കടമായ ആഗ്രഹം മി. ശിവശങ്കരപ്പിള്ളയിൽ ഉൽഭൂതമായതിന്റെ ബാഹ്യഫലമാ

ണത്തെന്നല്ലാതെ, ഒരു പുരുഷന്റെ അഭിലാഷപൂർത്തിക്കു് എന്റെ ശരീരത്തെ ഉപകരണമാക്കാൻ ഞാൻ തുടങ്ങുന്നു എന്നു ഭവതി തെറ്റിദ്ധരിക്കരുതു്. സന്താനങ്ങളുടെ ആവിർഭാവമാണു്, സൂക്ഷ്മദൃഷ്ട്യാ പരിശോധിച്ചാൽ, സ്ത്രീയെ മേൽക്കുമേൽ പരാധീനയും ദുർബലയും ആക്കുന്നതെന്നാണു് എന്റെ അചഞ്ചലമായ വിശ്വാസം. ഭക്തി നിറഞ്ഞ ഒരു ഭൃത്യയുടെ സ്ഥാനം ചില പത്നികൾക്കിഷ്ടമാണെന്നു സ്മരിക്കുന്നതുപോലും എത്ര പരിഹാസ്യം. വിവാഹാനന്തരമുള്ള പ്രഥമ നിശയിൽ, സ്നേഹം നിറഞ്ഞ ഒരു മിത്രം മാത്രമാണെന്നോർത്തുവേണം എന്നോടു പെരുമാറാൻ എന്നു ഞാനദ്ദേഹത്തെ ധരിപ്പിച്ചു. ഹിതകാരിണിയായ ഭാര്യയെയാണു്, സ്നേഹിതയെയല്ല ആവശ്യം എന്നു് അദ്ദേഹം തൽക്ഷണം തന്നെ ഖണ്ഡിതമായിപ്പറഞ്ഞു. പ്രായേണ കലഹത്തിനു നിദാനം അഭിപ്രായഭിന്നതയാണല്ലോ. ഭർത്തൃവിയുക്തയായി ഞാൻ എന്റെ മാതാപിതാക്കന്മാരോടൊന്നിച്ചു് ഒരർദ്ധമാസത്തോളം എന്റെ ഭവനത്തിൽ വസിച്ചപ്പോൾ, ഒരു സായാഹ്നത്തിൽ അപ്രതീക്ഷിതമായി അദ്ദേഹം എന്റെ മുന്നിലാവിർഭവിച്ചു. ജീവിതവൃത്തിയെന്തെങ്കിലും സ്വീകരിച്ചു ഞാൻ ജീവിച്ചുകൊള്ളാമെന്നും, ഈ നിലയിൽ സാപത്ന്യം എനിക്കഹിതമാകാൻ ഹേതുവില്ലെന്നും ഞാൻ പ്രകടമാക്കിയതുകൊണ്ടു് അദ്ദേഹം സാധാരണക്കാരിയായ ഒരു ബാലികയെക്കൂടെ വിവാഹം ചെയ്തിരിക്കുന്നു. മമതാബന്ധങ്ങളും കുടുംബജീവിതവും പക്ഷിമൃഗാദികളുടെ ഇടയിലും ദർശിക്കാൻ സാധിക്കുന്ന സ്ഥിതിക്കു് മാനസികമായ ബന്ധത്തെ മാത്രം അടിസ്ഥാനപ്പെടുത്തിയുള്ള ദാമ്പത്യമാണു് ഉൽകൃഷ്ടസൃഷ്ടിയായ മനുഷ്യൻ അംഗീകരിക്കേണ്ടതു് എന്ന അഭിപ്രായത്തിൽ അധിഷ്ഠിതമാണു് എന്റെ ദാമ്പത്യജീവിതം എന്നറിയിക്കുമ്പോൾ എനിക്കു് അപരിമിതമായ ആനന്ദവും അഭിമാനവും അനുഭൂതമാവുന്നു. മനഃശാസ്ത്രത്തിലെയും ശരീരശാസ്ത്രത്തിലെയും തത്വങ്ങൾ ഉൽഘോഷിക്കുന്നതെന്തായാലും എന്റെ നിശ്ചയം അഭേദ്യമാകുന്നു. ഈ മാർഗ്ഗത്തെ അനുകരിക്കത്തക്ക സംസ്കാരബോധവും കെൽപ്പും ഉള്ള സ്ത്രീകൾ അതീവ വിരളമാണെന്ന കാര്യവും ഞാൻ വിസ്മരിക്കുന്നില്ല. എന്റെ അഭിപ്രായാദർശങ്ങളിൽ ഭവതി കാണിച്ചിട്ടുള്ള തീക്ഷ്ണമായ താല്പര്യത്തെ പുരസ്കരിച്ചാണു ഞാനിതെഴുതാൻ സന്നദ്ധയാകുന്നതു്.

ഭവതിക്കും ഭർത്താവിനും സന്താനങ്ങൾക്കും സർവ്വശക്തകാരുണ്യത്താൽ സൗഖ്യമാണെന്നു വിശ്വസിക്കട്ടെയോ?

എന്നു് സ്വന്തം കല്യാണിയമ്മ.

എഴുത്തു വായിച്ചു കഴിഞ്ഞപ്പോഴേക്കും കാമാക്ഷി മേശപ്പുറത്തു കാപ്പിയും പലഹാരവും ഹാജരാക്കി. ഞാൻ എഴുത്തും കയ്യിൽ പിടിച്ചു് അവളെ നോക്കി ഒരു പുഞ്ചിരിയോടെ പറഞ്ഞു. "ശിവശങ്കരപ്പിള്ള മഹാഭാഗ്യവാൻ. ആഹാരം തേടിക്കൊടുക്കാനൊരുഭാര്യ; ശുശ്രൂഷിക്കാനൊരുഭാര്യ. ഈ സമയം രണ്ടു ഭാര്യമാർ രണ്ടു പാത്രങ്ങളിൽ കാപ്പിയും പലഹാരവുമായി അയാളുടെ രണ്ടുവശത്തും നിൽക്കുന്നുണ്ടാവും."

കാമാക്ഷി നിശ്ശബ്ദം ചിന്താമഗ്നയായ

നപോലെ നിന്നു. ഞാൻ ചോദിച്ചു. "നീയും ഒരു സപത്നിയെത്തന്ന് എൻെറ double—blessed ആക്കിയാലെന്തെന്നാലോചിക്കയാണോ?".

"അല്ലല്ല" അവൾ ചായക്കപ്പെടുത്ത് എൻെറ കയ്യിൽ പിടിപ്പിച്ചിട്ടു പറഞ്ഞു. "കല്യാണിയമ്മയുടെ ആദ്യത്തെ കുഞ്ഞിന് എന്തു പേരിട്ടാൽ ചേരും എന്നാണ ഞാനാലോചിക്കുന്നത്."

"ആഹാ! സ്ത്രീയ്ക്കല്ലേ സ്ത്രീയേ അറിയാവൂ. ഞാൻ വിചാരിക്കുന്നതെന്താണെന്നോ? കല്യാണിയമ്മയുടെ ഇൗ നടപ്പില്ലാത്ത പുതിയ കിറുക്കിന് എന്തുപേരിടണമെന്ന്. എന്തായാലും Platonic love വിശിഷ്ടമാണ്."

"അതെ," കാമാക്ഷി പലഹാരമിരുന്ന പ്ളേററ് എൻെറ അടുത്തേക്കു നീക്കി വച്ചിട്ടു പറഞ്ഞു. പ്ളേററിനോടാണു മനുഷ്യർക്കു സ്നേഹം തോന്നേണ്ടതു്.

---

# ആത്മാർപ്പണം

റ്റി. ആർ. വിമല-പറവൂർ.

മഹിയിലെന്തിലുംകാമ്യമാണോർക്കുകിൽ
മഹിമവായ്ക്കുമാരോമൽസ്മരണകൾ
ഹൃദയാധീശ!സുരുചിരപുണ്യമേ
കദനമെന്നെവലയ്ക്കുന്നുസന്തതം.
അതുലപ്രേമമാരാധിച്ചുഞാനിതാ
ക്ഷിതിയിലേവംകരഞ്ഞുകഴിയുവാൻ.
പരിഭവമെനിയ്ക്കില്ലതിലല്പവും
പരമസങ്കടമെത്രസഹിക്കിലും.
അതുലസ്നേഹത്തിൻനിർഝരിയെന്നാളും
പതനംചെയ്തുശോകസമുദ്രത്തിൽ
വ്യഥയിലാകുമിതിന്നന്ത്യമെങ്കിൽനാം
ധരയിലെന്തിനുകണ്ടുപരസ്പരം.
സ്മരണയാകുമെന്നന്തരീക്ഷത്തിലെ
ദിനകരനായിത്തീർന്നഭവാൻസദാ
മരണമെൻനിഴൽമാച്ചുകളയുവാൻ
കരുതിടാതിതാനിൽക്കുന്നുനിശ്ചലം.
കരയിലിട്ടചെറുമത്സ്യമെന്നപോൽ
കരളിതാപിടഞ്ഞീടുന്നുസന്തതം.
മനമുരുകിത്തകരുവാനായിടാം
മനുജജന്മമെനിക്കേകിയീശ്വരൻ.
വിഫലമെന്റെപ്രതീക്ഷകളെല്ലാമെ
അഭയമില്ലാതുഴലട്ടെയീവിധം.
നിയതിയൂററിക്കുടിയ്ക്കട്ടെയെന്റെയീ
ഹൃദയരക്തംമതിവരുവോളവും
സുരുചിരാനന്ദപുണ്യമേതാവക
സ്മരണയെൻജീവരക്തകലർന്നുപോയ്!
പരിസരങ്ങളിന്നെത്രപകരിലും
അരുതെനിയ്ക്കതിൽനിന്നൊഴിയുവാൻ.

* * *

"കരയുവാനിടയാകരുതെങ്കിലോ
വിരിയരുതൊരുപൂമൊട്ടുപുഷ്പമായ്"
ശരിയിതിൻപൊരുളിപ്പോളറിഞ്ഞുഞാൻ
ധരയിൽജീവിതംകേഴുവാൻമാത്രമാം.
പരമാർത്ഥസ്നേഹമിന്നീധരണിയിൽ
വിരളമെന്നറിഞ്ഞിട്ടുംതിരഞ്ഞുഞാനാ
കൊടിയസ്വാർത്ഥംനടനമാടുന്നൊരീ
നടനരംഗം ഹാ ലോകംഭയാനകം.
ഉദിതസംഭോഗതൃഷ്ണയിലല്ലയെൻ
ഹൃദയരാഗമിതങ്കുരമാർന്നതും
പ്രണയമാത്മാവിൻനിർവ്വാണകേന്ദ്രമാം
പ്രണവമെങ്കിലകളങ്കമല്ലയോ?
കപടലോകത്തിലായതുതേടിഞാ-
നപജയത്തിന്നടിമയായ്ത്തീരുവാൻ.
ക്ഷിതിയിലെന്റെയീജീവിതനാടകം
കദനപൂർണ്ണമായ്ത്തീർത്തഹാവിധേ
തുടരുമെത്രനാൾനീയിന്നിതേവിധം
തടിയിതെന്റെയനശ്വരമല്ലല്ലൊ.
ഉലകിൽജീവിതസംശുദ്ധിയല്ലാതി-
ല്ലപരമൊന്നുമെൻസ്വന്തമെന്നോതുവാൻ
മടിയെഴാതെയെൻജീവൻവെടിവോളം
തുടരുമെൻജീവചര്യയിതേവിധം.
പരിചിലെന്റെയീചുററിലുംനിന്നിതാ
മലരണിഞ്ഞുചിരിയ്ക്കുന്നുജീവിതം.
ത്വരയോടോതുന്നു ജീവിതാസ്വാദനം
മധുരമാണീമനോഹരജീവിതം.
പലതുമെന്നെഹാമാടിവിളിക്കിലും
ഉലകിലേക്കിനിപിൻതിരിയില്ലഞാൻ.
അനതിദൂരത്തിൽ കാണുന്നതാണെന്റെ
ഹൃദയശാന്തിതൻപൊന്നിൻകിരണങ്ങൾ.
കരയരുതുഭവാനൊരുനാളിലും
കരൾതകർന്നൊരെൻജീവിതചിന്തയാൽ.
പതറുമെൻമനംതാവകധ്യാനത്തിൽ
സതതംലീനമപരനില്ലാശമേ.
വിവശമെന്നന്ത്യഗൽഗദത്തിങ്കലും
കലരുമെൻപ്രേമസങ്കീർത്തനധ്വനി

# സ്ത്രീ അന്നും ഇന്നും

## ലോകപുരോഗതി അവളിൽ കേന്ദ്രീകരിച്ചിരിക്കുന്നു

(സുമതി)

ഭൂതകാലമാകുന്ന അന്തരീക്ഷത്തിൽ മാനവസംസ്കാരത്തിന്റെ ഉദയത്തെ നമ്മുടെ മനോദൃഷ്ടികളെക്കൊണ്ട് ഒന്നു വീക്ഷിച്ചാൽ നാം എന്താണു കാണുന്നത്? ചരിത്രം രേഖപ്പെടുത്താത്ത ആ ആദിമകാലത്തിലും സ്ത്രീ മുന്നിട്ടുതന്നെ നിൽക്കുന്നു. പുരുഷനാകുന്ന ഇണയെ തേടിപ്പിടിച്ചു ഒരു ഗൃഹത്തിലേക്ക് ആനയിക്കുന്നതു സ്ത്രീയാണ്. മനുഷ്യസമുദായത്തിന്റെ നിലനില്പിനുള്ള പൂർണ്ണഉത്തരവാദിത്വവും അവളാണ് ഏറ്റെടുക്കുന്നതു്. കുടുംബസംബന്ധമായ കലകൾ—പാചകം, നൂൽനൂല്പ്, നെയ്ത്ത്, ധാന്യശേഖരം, സുഖസൗകര്യങ്ങൾ ഏർപ്പെടുത്തൽ, ഗൃഹസജ്ജീകരണം... ഇവയെല്ലാം കാമിനി കാണിച്ചുകൊടുത്ത കലകളാണ്. നമ്മുടെ അപരിഷ്കൃതയായ ആ പിതാമഹിതന്നെയാണ് സംസ്കാരബീജം ലോകത്തിൽ വിതച്ചതു്. അതായതു് അവളെ പ്രീതിപ്പെടുത്താൻ വേണ്ടിയാണ് നമ്മുടെ പിതാമഹൻ പരിഷ്കാരിയാവാൻ തുടങ്ങിയതു്. കല്ലുകൊണ്ടും വടികൊണ്ടും വന്യമൃഗങ്ങളെ വേട്ടയാടി അവയുടെ പച്ചമാംസം ഭക്ഷിച്ചിരുന്നു—ആ മൃഗങ്ങളെക്കാൾ വലിയ സംസ്കാരമൊന്നുമില്ലാതിരുന്ന— നമ്മുടെ പിതാമഹനെ മൃഗീയതയിൽ നിന്നു കൈപിടിച്ചു കരയേറ്റിയതു അവന്റെ സഹധർമ്മിണിയാണ്. 'പിതാമഹ'നേയും "പിതാമഹി"യേയും "അവനെ"ന്നും "അവളെ"ന്നും സംബോധന ചെയ്യുന്നതു് അവരോടുള്ള ബഹുമാനക്കുറവുകൊണ്ടല്ല. "കാലം" എന്നതു വെറും ഒരു പരിണാമം മാത്രമായതുകൊണ്ട് അതിനെപ്പറ്റി വിവക്ഷിക്കുമ്പോൾ "മൂപ്പിളമ"ക്കു സ്ഥാനമില്ല.

ആദിമകാലം മുതൽക്കു ഭക്ഷണം, വസ്ത്രം, പാർപ്പിടം എന്നിവകൾ പരിഷ്കാരം വരുത്തുവാൻ പ്രചോദനം നൽകിയതും തൽസംബന്ധമായി വ്യവസായാഭിവൃദ്ധിക്കും കണ്ടുപിടുത്തങ്ങൾക്കും കാരണഭൂതയായതും സ്ത്രീയാണ്. ഈശ്വരൻ തന്റെ സൃഷ്ടികളുമായി ബന്ധിക്കപ്പെടുന്നില്ല എന്നു ഹൈന്ദവതത്വങ്ങൾ ഉൽഘോഷിക്കുന്നതുപോലെ

---

ഹൃദയശോകത്താലേവം മൊഴിഞ്ഞു-
ഞാൻ
[illegible]ളെകെ!

സ്ത്രീയും കണ്ടുപിടുത്തങ്ങളുമായി ബന്ധമില്ല. എന്നാൽ അവൾക്കുവേണ്ടി പുരുഷൻ കണ്ടുപിടുത്തങ്ങളിൽ വ്യാപൃതനാകുന്നു. അപ്പോൾ എല്ലാററിനും കാരണഭൂത സ്ത്രീതന്നെ. വിശിഷ്ടമായ പട്ടുവസ്ത്രങ്ങളും സുഗന്ധമേറിയ വാസനദ്രവ്യങ്ങളും, വിശിഷ്ടമായ ആഭരണങ്ങളും മററും നിർമ്മിക്കുന്നതിന്റെ ഉത്തരവാദിത്വം പുരുഷൻ ഏറെറടുക്കുന്നതു എന്തിനാണ്. അവ ഉപയോഗിക്കുന്ന സ്ത്രീകൾക്കുവേണ്ടി. ആദിമ കാലങ്ങളിൽ അപരിഷ്കൃതയായ അബലകൾക്കുണ്ടായിരുന്ന ഔചിത്യബോധമാണ് ഇന്ന് പരിഷ്കൃതനായ പുരുഷനു പരിഷ്കൃതബുദ്ധിയേ പ്രദാനം ചെയ്യുന്നതു്.

പുരാതന കാലത്തിലുണ്ടായിരുന്ന സാമൂഹ്യജീവിതത്തിന്റെ ഒരു വിപുലീകരണമാണ് ഇന്നത്തെ രാഷ്ട്രം. പക്ഷെ രാഷ്ട്രം നിർമ്മിക്കുന്നതിൽ പ്രധാന പങ്ക് വഹിച്ചിരുന്നതു് വാളും മതപുരോഹിതന്മാരും രാജാക്കന്മാരുമായതുകൊണ്ടു ആ പരിവർത്തനദശയെ രേഖപ്പെടുത്തിയിട്ടുള്ള ചരിത്രകാരന്മാർ സ്ത്രീകളുടെ തൂലികാചിത്രങ്ങൾ നിർമ്മിക്കുവാൻ വിസ്മരിച്ചുപോയി. (ഒരു പക്ഷെ ചരിത്രകാരന്മാരെല്ലാം പുരുഷന്മാരും ചരിത്രം എഴുതപ്പെട്ടതു സ്ത്രീകൾക്കുവേണ്ടി അല്ലാതെയും ആയിരിക്കാം.) എങ്കിലും എല്ലാ ചരിത്ര സംഭവങ്ങളുടേയും പിന്നിൽ സ്ത്രീകളുണ്ടായിരുന്നു. എത്ര പരാക്രമിയായ രാജാവായാലും അദ്ദേഹത്തിന്റെ ഭാഗധേയം നിയന്ത്രിക്കുന്നതിൽ ഒന്നോ ഒന്നിലധികം സ്ത്രീകൾക്കോ പങ്കുണ്ടായിട്ടുണ്ടെന്നു അലക്സാണ്ടർ, നെപ്പോളിയൻ മുതലായവരുടെ ജീവിതകഥകളിൽ നിന്നു നമുക്കു മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്. എന്നുമാത്രമല്ല, ചരിത്രഭിത്തിയിൽ അങ്ങിങ്ങായി ക്ലിയോപാട്ര, നൂർജഹാൻ റസിയ, ചാന്ദ്ബീബി മുതലായ ചരിത്രം സൃഷ്ടിച്ച ധീരവനിതകളേയും ചിത്രീകരിച്ചിരിക്കുന്നതായി കാണാം.

മദ്ധ്യകാലങ്ങളിലെ യൂറോപ്പിലേക്കു ഒന്നു കണ്ണോടിക്കുക. കന്യകാമഠങ്ങളും വിദ്യാലയങ്ങളും നടത്തുന്നതിൽ ബദ്ധശ്രദ്ധരായിട്ടാണ് സ്ത്രീകളെ നാം കാണുന്നതു്. കലകളുടെ പുനരുദ്ധാരണത്തിനും അവർ ശ്രമിക്കുന്നു. യേശുക്രിസ്തുവിന്റെ മാതാവായ വിശുദ്ധ കന്യകാമറിയത്തിന്റെ ആദർശപരമായ ജീവിതത്താൽ ആകൃഷ്ടരായി പരിശുദ്ധ ജീവിതത്തിലേക്കു സഹോദരിമാരെ വഴികാട്ടി വിശുദ്ധ പിതാവായ പോപ്പിനു ക്രിസ്തുമത പ്രചരണത്തിനു സഹായം നൽകുന്നതിൽ ബദ്ധശ്രദ്ധരായ ത്യാഗിനിമാരായാണ് നാം അന്നു സ്ത്രീകളെ കാണുന്നതു്. സ്ത്രീയുടെ പ്രവർത്തനരംഗങ്ങൾ വർദ്ധിച്ചു. പുരുഷന്മാരോടൊപ്പം അവർ വയലിലിറങ്ങുവാൻ തുടങ്ങി. പ്രചോദനം നൽകുവാൻ മാത്രമല്ല, പ്രവർത്തിക്കുവാനും അവർക്കു സാധിക്കുമെന്നു തെളിയിച്ചു. ഫ്രഞ്ചുസേനയെ വിജയത്തിലേക്കു നയിച്ചതു് ജോൺ ഓഫ് ആർക്ക് എന്ന കർഷകവനിതയാണ്.

ആധുനിക കാലങ്ങളെ എടുത്തു നോക്കുക. "നവലോക"മായ അമേരിക്ക കണ്ടുപിടിച്ച കൊളമ്പസിനെ ആ ഉൽകൃഷ്ടകൃത്യത്തിനു പ്രേരിപ്പിക്കുവാൻ ഉൾക്കരുത്തുണ്ടായതു സ്ത്രീയായ ഇസബെലാ രാജ്ഞിയ്ക്കാണ്. അതിനു ശേഷം മാത്രമേ പുരുഷരാജാക്കന്മാർ ഈവക സംരം

ഭങ്ങൾക്കൊരുങ്ങിയുമുള്ള. നവലോകമായ അമേരിക്കയിൽ കുടിയേറിപ്പാർക്കുന്നതിനുള്ള കഷ്ടപ്പാടുകൾ അധികം സഹിക്കേണ്ടിവന്നതും സ്ത്രീയാണ്.

ഇങ്ങിനെയൊക്കെ സ്ത്രീ പുരുഷനു മാർഗ്ഗദർശിയായി വർത്തിച്ചു സമുദായത്തെ ഉദ്ധരിച്ചുവെങ്കിലും അവൾക്കു സമുദായമദ്ധ്യത്തിൽ യഥാർത്ഥമായ സ്ഥാനം കല്പിച്ചുകൊടുക്കുവാൻ പുരുഷൻ തയാറായില്ല. അപ്പോൾ സ്ത്രീ മുമ്പോട്ടു വരുവാൻ തുടങ്ങി. അവൾക്കും അവകാശങ്ങൾ ഉണ്ടെന്നു അവൾ വാദിക്കുവാനാരംഭിച്ചു. ഇന്നത്തെ സമുദായമദ്ധ്യത്തിൽ ആ അവകാശം അവൾ സ്ഥാപിച്ചുവരികയുമാണ്.

"മാററുവിൻ ചട്ടങ്ങളെ സ്വയമല്ലെങ്കിൽ
മാററുമവകളി നിങ്ങളെത്താൻ"

എന്ന കവിവാക്യത്തിലടങ്ങിയിരിക്കുന്ന തത്വത്തെ സ്മരിച്ചു പുരുഷൻ സ്ത്രീകളുടെ അവകാശങ്ങൾ അനുവദിച്ചുകൊടുക്കുക തന്നെയായിരിക്കും അവനു അഭിമാനകരം.

സ്ത്രീകൾ ഇങ്ങിനെ പുരോഗമിച്ചാൽ പുരുഷന്മാരുടെ കാര്യം അപതാളത്തിലാകുമോ? ഇല്ല. "യാതൊരു സുഖഭോഗവും ഒരു സ്ത്രീ ഭാഗഭാക്കാകാതെ പുരുഷനു ആനന്ദപ്രദമല്ല" എന്നു ൨൫൦൦ കൊല്ലം മുമ്പ് അരിസ്റ്റോഫനീസ് പറയുകയുണ്ടായി. ഇന്ന് ആ പഴമൊഴി ഒന്നു തിരുത്തി എഴുതേണ്ടിവന്നിരിക്കുന്നു. അതായത് "യാതൊരു സുഖഭോഗവും ഒരു പുരുഷൻ ഭാഗഭാക്കാകാതെ ഒരു സ്ത്രീക്ക് ആനന്ദപ്രദമല്ല" എന്ന്. അതുകൊണ്ടു പുരുഷനും ആശയ്ക്കവകാശമുണ്ട്.

---

# നബി(സ)തിരുമേനിയുടെ ജീവിതമാതൃക

(എം. എം. സാലി, പനമന)

നബി (സ) തിരുമേനി സർവ്വജനങ്ങളോടും സമനിലയിലാണു പെരുമാറി വന്നതു്. കുബേരനെന്നോ കുചേലനെന്നോ, ഉയർന്നവനെന്നോ എളിയവനെന്നോ ഉള്ള വ്യത്യാസം കൂടാതെ എല്ലാവരേയും സമനിലയിൽ ഗണിക്കപ്പെട്ടിരുന്നു. അറേബ്യയിൽ നബി (സ) യുടെ കാലത്തു മോചനം ലഭിച്ച അടിമകളോടുപോലും നിന്ദ്യനിലയിലല്ല പെരുമാറിവന്നതു്. സൽമാൻ, ബിലാൽ മുതലായവർ മോചനം ലഭിച്ച അടിമകളായിരുന്നു. അവരെ നബി(സ) മാന്യസ്ഥാനത്തു ഗണിക്കയും, അഭിജാതരെന്നു അഭിമാനിച്ചുവന്ന ഖുറയിഷികളുടെ കൂട്ടത്തിൽ എണ്ണപ്പെടുകയും ചെയ്തു. നബി (സ) ജീവിതമാതൃക ശത്രുവിനുപോലും അനുകരണീയമായിരുന്നു. ഒരുവനു വേദന ഉണ്ടാക്കത്തക്ക രീതിയിലുള്ള ഒരു വാക്കോ, പ്രവൃത്തിയോ ഒരിക്കലും റസൂൽ തിരുമേനി പ്രയോഗിച്ചിട്ടില്ല. "ആരെങ്കിലും ഏതെങ്കിലും ഒരു മനുഷ്യന്റെ മനസ്സു വേദനപ്പെടുത്തിയിട്ടുണ്ടെങ്കിൽ അവർ ദൈവത്തിന്റെ അപ്രീതി സമ്പാദിച്ചവരാകുന്നു" എന്നു നബി(സ) ഹദീസു അരുളിയിരിക്കുന്നു ആരാധനാലയങ്ങളിൽ ഒരുമിച്ചു കൂടുമ്പോൾ അടിമയെന്നോ ക്ഷുരകനെന്നോ, രാജാവെന്നോ പ്രജയെന്നോ ഉള്ള വ്യത്യാസം കൂടാതെ തോളോടുതോൾ ചേർന്നുനിന്നാണു ഈശ്വരപ്രാർത്ഥന നടത്തിവന്നതു്. ബ്രാഹ്മണൻ മുതൽ അധഃകൃതർവരെയുള്ള എല്ലാ മനുഷ്യരേയും ഇസ്ലാം സമന്മാരാണെന്നു പഠിപ്പിക്കുന്നു. ആരാധനാസ്ഥലത്തും, സഭാതലങ്ങളിലും ആദ്യമായി വന്നുചേരുന്നവർക്കാണു നബി(സ) മുൻഗണന നൽകിവന്നതു്.

റസൂൽ തിരുമേനിയുടെ ജീവിതം ത്യാഗത്തിനും മാതൃകയായിരുന്നു. ജീവിക്കുവാനായിട്ടല്ലാതെ ഭക്ഷിക്കുവാനായിട്ടല്ല അല്ലാഹു മനുഷ്യരെ സൃഷ്ടിച്ചിട്ടുള്ളതെന്നും, ആത്മവിശ്വാസവും, പ്രാർത്ഥനയും മാത്രം മനുഷ്യരുടെ പരലോകയാത്രയിൽ പ്രയോജനപ്രദമായിട്ടുള്ളതെന്നു ലോകത്തു പ്രബോധനം ചെയ്തു. നബിയുടെ ജീവിതം തന്നെയും അതിനു ഉത്തമമാതൃകയുമായിരുന്നു. മാതാപിതാക്കന്മാരെ ബഹുമാനിക്കുവാനും ഭാര്യാഭർത്താക്കന്മാർ പരസ്പരം വിശ്വസിച്ചു സ്നേഹിക്കുവാനും, ശിശുക്കളോടു വാത്സല്യമായി പെരുമാറുവാനും നബി പ്രബോധനം ചെയ്തു. "സ്വർഗ്ഗം മാതൃപാദങ്ങളിൽ സ്ഥിതിചെയ്യുന്നു"വെന്നു് അന്ത്യപ്രവാചകനായ റസൂൽ കരീം മാത്രമേ പ്രബോധനം ചെയ്തിട്ടുള്ളു. ഓമനമകൾ ഫാത്തിമാ (റ) നബി സന്നിധിയിൽ എത്തിയാൽ മകളെ സ്വന്തം വിരിപ്പിൽ പിടിച്ചിരുത്തി ഉപദേശിക്കുക പതിവായിരുന്നു. ഇത്രയും പ്രിയമുള്ള മകളുടെ

ത്തൃഗൃഹത്തിൽ ഒരു വേലക്കാരിയെപ്പോലും നിവൃത്തിയിരുന്നില്ല. തൻെറ ഭർത്താവിനു നബിയുടെ ഓമനപുത്രി ഫാത്തിമാ ബീവി (റ) സ്വന്തകൈകൊണ്ടുതന്നെയാണു ഭക്ഷണപാനീയങ്ങൾ പാകപ്പെടുത്തികൊടുത്തുവന്നതു്. പാവങ്ങളോടും, മാതാപിതാക്കന്മാരില്ലാത്ത ശിശുക്കളോടും നബി (സ) തിരുമേനി വാത്സല്യമായിട്ടാണു പെരുമാറിവന്നതു്. ഒരു ദിവസം നബി(സ) വിശന്നിരുന്നപ്പോൾ ഒരു സഹാബി കുറെ റൊട്ടിയും ഈന്തപ്പഴവും തിരുസന്നിധിയിൽവച്ചു. അപ്പോൾ അവിടെ ആഗതനായ ഒരാൾ താനും തൻെറ ഭാര്യയും ശിശുക്കളും രണ്ടുദിവസമായി വല്ലതും കഴിച്ചിട്ടു, എന്തെങ്കിലും തരേണമെന്നു യാചിച്ചു. തൻെറ മുൻപിലിരുന്ന മുഴുവൻ ഭക്ഷണസാധനങ്ങളും ആ ഭിക്ഷുവിനുകൊടുത്തു. വീണ്ടും സഹാബി ഭക്ഷണത്തിനുവേണ്ട സാധനങ്ങൾ റസൂലിൻെറ മുൻപിൽ കൊണ്ടുവന്നുവച്ചു. അപ്പോഴും മുൻപെ വന്നവൻ വന്നു ചോദിക്കുകയും നബി ഭക്ഷണസാധനങ്ങൾ മുഴുവൻ ആ പാവത്തിന്നു കൊടുക്കുകയും ചെയ്തു. ഇതിനെ സംബന്ധിച്ചു ഒരു സഹാബി റസൂലിനോടു ചോദിച്ചപ്പോൾ "അഭയാർത്ഥികൾ എപ്പോൾ വന്നാലും സ്ഥിതിയും സമയവും പ്രതീക്ഷാതെ അവർക്കു ധർമ്മംകൊടുക്കണ"മെന്നാണു നബി(സ) ഉപദേശിച്ചതു്.

വിശ്വാസത്തിനു മാതൃകയായിരുന്ന നബി(സ) "അൽഅമീൻ" എന്ന വിശുദ്ധനാമധേയത്തിൽ വ്യഖ്യാതനായിരുന്നു. പ്രഭ്വിയും, മാന്യവിധവയുമായ ഖദീജ (റ)യുടെ ഒരു കച്ചവടക്കാരനായി നബി(സ) ഡമാസ്കസ്സിലേയ്ക്കു പോയി, നബി(സ)യുടെ വിശ്വാസം, കൃത്യബോധം, സൗന്ദര്യം, സർവ്വോപരി ഈശ്വര വിചാരവുമാണു ഖദീജാ(റ)യുടെ വിവാഹത്തിനു കാരണം, ഒരു പ്രഭ്വി ഭാര്യയായിരുന്നിട്ടും, ഏററവും എളിയജീവിതമാണു പ്രവാചകർ കൈക്കൊണ്ടതു്. ശത്രുക്കളോടു മിത്രത്വത്തോടുകൂടി പെരുമാറണമെന്നുള്ള തത്വം നബി(സ)യാണു ലോകത്തിനു മാർഗ്ഗദർശനം ചെയ്തതു്. വിഗ്രഹാരാധനയേയും, പൈശാചികപ്രവൃത്തികളേയും നബി(സ) എതിർത്തു ഏകദൈവവിശ്വാസത്തിനുള്ള മാർഗ്ഗം ലോകത്തിനു ഉപദേശിച്ചു. ഒരു ഗുഹയിൽ ചിന്താമഗ്നനായി ചില കാലം ഏകാന്തവാസം ചെയ്തു. നാല്പതാമത്തെ വയസ്സിലാണു നബിത്വം കിട്ടിയതു്. വിശുദ്ധ ഖുർആനും—അന്ത്യപ്രവാചകശ്രേഷ്ടരായ നബി(സ) തിരുമേനിയുടെ വാക്യങ്ങളും—അന്നും, ഇന്നും, എന്നും യാതൊരു മാററവും സംഭവിക്കുന്നതല്ലെന്നുള്ളതു്, ഇതരമതഗ്രന്ഥങ്ങൾക്കില്ലാത്ത ഒരു മഹത്വമാകുന്നു. നബി(സ) തിരുമേനിയുടെ. ജീവിതമാതൃക—പ്രബോധനങ്ങൾ—ഒരു മതത്തിനോ സമുദായത്തിനോവേണ്ടി ആയിരുന്നില്ല. അതു്, മാനവലോകത്തിനു പൊതുവേയുള്ളതാകുന്നു. സർവ്വസമുദായമൈത്രിയും, സർവ്വസാഹോദര്യവും ഇസ്ലാംലോകത്തിനു പ്രദാനം ചെയ്തു. നബി(സ) തിരുമേനിയുടെ ജീവിതമാതൃക പരിശുദ്ധവും, പാവനവും ആദരണീയുമായി എന്നും ലോകം പ്രകീർത്തിക്കുന്നു.

# യുദ്ധകാര്യവിശേഷങ്ങൾ

അമേരിക്കരുടെ "ബി. ൨൪ ലിബറേറർ ബോംബർ" എന്ന ഒരു വിമാനം നിർമ്മിക്കുന്നതിന്ന് ആദ്യകാലത്തു ൧;00,000 മണിക്കൂർ വേണ്ടിയിരുന്നതു് ഇപ്പോൾ ൩൨,000 മണിക്കൂർ ആയി കുറഞ്ഞിരിക്കുന്നു.

ഇപ്പോഴത്തെ ഒരു സങ്കലിതഫൈറർ വിമാനത്തിന്നു് ഒരു മിനിററിൽ ൩,00,000 നിറ ഒഴിക്കുവാൻ സാധിക്കും നെപ്പോളിയൻെറ കാലത്തു ഇത്രയും നിറ ഒഴിക്കുവാൻ ഒരുദിവസത്തെ യുദ്ധത്തിൽ ൧0000 പേരടങ്ങിയ ഒരു സൈന്യം ഏർപ്പെടേണ്ടിയിരുന്നു.

മഞ്ഞുകട്ടിയിൽമുട്ടി 'ടിററാനിക്കു്', എന്ന ബ്രഹ്മാണ്ഡമായ സഞ്ചാരക്കപ്പൽ അററ്ലാൻറിക്കു് സമുദ്രത്തിൽ മുങ്ങി വലുതായ ആൾനാശം നേരിട്ടതു് ൧൯൧൨ ലിലായിരുന്നുവല്ലോ. അതിനുശേഷം മഞ്ഞുകട്ടകളുടെ ഗതിവിഗതികൾ സൂക്ഷ്മമായി ഗ്രഹിച്ചു് കപ്പൽക്കാർക്കു് അപ്പഴപ്പോൾ അറിവുനൽകുന്നതിനു് അമേരിക്കാ ഒരുസംഘം കാവൽക്കപ്പലുകളെ നിയോഗിച്ചിട്ടുണ്ടു്. അന്നത്തെപ്പോലെതന്നെ മഞ്ഞുകട്ടകളുടെ അനിയമിതമായ ഒഴുക്കു് ആ സമുദ്രത്തിൽ അനുസ്യൂതം ഇന്നും തുടർന്നുവരുന്നുണ്ടെങ്കിലും കാവൽ ഏർപ്പെടുത്തപ്പെട്ടശേഷം ഇക്കഴിഞ്ഞ ൩൦ വർഷത്തിനുള്ളിൽ ഒരു ഒററ കപ്പൽപോലും മഞ്ഞുകട്ടിയിൽ തട്ടി നശിച്ചിട്ടില്ല.

---

# നേതാവ്—

വിദ്വാൻ,
ടി. സി. യോഹന്നാൻ, നല്ലില

കാക്കപ്പൊന്നിനെത്തങ്കമാക്കീടണം
കാക്കയെക്കുയിലാക്കിപ്പുകഴ്ത്തണം.
ഹന്ത വാങ്മനക്കർമ്മങ്ങളൊക്കെയും
സന്തതം ഭിന്നഭിന്നമായീടണം.
ഉത്തമാംഗമുയർത്തിപ്പിടിക്കണം
കൃത്യബോധമഖിലം മറക്കണം.
ചാടുവാക്കുകളോതിക്കുടിലന്മാ-
രോടു കൂടി തെളിഞ്ഞു നടക്കണം
ദുഷ്പ്രഭുക്കളെക്കീർത്തിച്ചു നിത്യവും
നിസ്സ്വപം ഭ സ്വയാർജ്ജിച്ചുകൊള്ളണം.
ദീനസേവനചര്യാനിരതനെ-
ന്നൂനമാരു ചൊടിച്ചു നടിക്കണം.
ഉള്ളുകൊണ്ടു വെറുക്കണം ലോകരെ-
കള്ളപ്പുഞ്ചിരി തൂകി മയക്കണം.
ആദർശവാദഭേരി മുഴക്കണം
വേദഗീതകളുദ്ധരിച്ചീടണം.
നീതിനിഷ്ണാതനെന്നു ഭാവിക്കണം
ഭീതിയറ്റവനെന്നും നിരന്തരം.
എങ്കിലെന്നെയും വായസഗായകർ
ശങ്കയറ്റു പുകഴ്ത്തിപ്പറന്നിടാം.
അന്ധരെക്കബളിപ്പിച്ചു നേതാവായ്
ഹന്ത വാഴാമെനിക്കനാമയം.
അന്യർതൻ സമ്പത്സാരം കവർന്നൊരു
സുന്ദരസ്വർഗ്ഗം തീർത്തു സുഖിച്ചിടാം
കുക്കുടത്തെപ്പലത്തും കുറുക്കനോ-
യൽക്കടം കീർത്തി നേടിടാമൊട്ടുനാൾ.
ഏവമെത്രയോ ഹിംസ്രജന്തുക്കളീ-
ഭൂവിനെപ്പരം ദാരുണമാക്കുന്നു.
എന്നു മർത്ത്യന്റെ കണ്ണു തെളിഞ്ഞിടും
മണ്ണിനെത്തനി മണ്ണായിക്കാണുവാൻ
മാനവാധ്യമേനീതാൻ ജഗത്തിലീ-
ഹീനമാകും നരകം രചിക്കുവോൻ.

---

# സോവിയററ് റഷ്യയിലെ സ്ത്രീകൾ*

സോവിയററ് യൂണിയനിലെ സ്ത്രീകളുടെ നില മുതലാളിത്തരാജ്യങ്ങളിലെ സ്ത്രീകളുടേതിൽനിന്ന് എത്രയോ ഭിന്നമാണ്. മുതലാളിത്തരാജ്യങ്ങളിൽ സ്ത്രീ—ചുരുക്കം ചില പ്രഭ്വികളും രാജകുമാരികളും ഒഴിച്ചാൽ—ദിവസേന പുരുഷനേക്കാൾ വളരെ അധികം ജോലി എടുക്കുന്നു; എങ്കിലും, അവൾ അസ്വതന്ത്രയാണ്; പരാധീനയാണ്. സോവിയററു നാട്ടിലും സ്ത്രീകൾ പുരുഷന്മാരെപ്പോലെ തന്നെ ജോലി എടുക്കുന്നു—ഒരു ക്ലിപ്ത സമയം മാത്രം. ഇതു സാധ്യമാകുന്ന ചില പ്രത്യേക സംഗതികൾ ഉണ്ട്.

### കൂട്ടടുക്കള

ഒന്നാമതായി, ഇതരരാജ്യങ്ങളിൽ സ്ത്രീകൾ അധികസമയവും ചിലവാക്കുന്നതു് അടുക്കളയിലാണ്. റഷ്യയിൽ പാചകജോലിയ്ക്കു് വേറെ ചില സൌകര്യങ്ങൾ ഉണ്ട്. ഓരോ ഗ്രാമത്തിലേയും വ്യവസായശാലകളിലേയും ജനങ്ങൾക്കു് മുഴുവൻ കൂട്ടായി ഭക്ഷണം പാകം ചെയ്യുന്ന ഓരോ പാചകശാലയുണ്ട്. അതു പ്രായേണ ഒന്നാംതരം കെട്ടിടത്തിലാണ്. അവിടെ, മററു ജോലികൾക്കെന്നപോലെ, പാചകജോലിക്കും ആളുകളെ തിരഞ്ഞെടുക്കുന്നു. ഓരോരുത്തരും ഏഴോ എട്ടോ മണിക്കൂറുകൾ മാത്രം ജോലിചെയ്യുന്നു. അതു കഴിഞ്ഞാൽ മററുള്ളവർ വന്നു ഏറെറടുക്കുന്നു.

കൂട്ടടുക്കളയിൽ പാകംചെയ്യാനുള്ള സാമഗ്രികൾ കൊണ്ടുവന്നാൽ അവിടെയുള്ള പ്രത്യേക ഡോക്ടർ പരിശോധിച്ചു പാസ്സാക്കുന്നു. അതിനുശേഷം അവ യന്ത്രംകൊണ്ടു് വൃത്തിയായി നുറുക്കി കഴുകി വെടുപ്പുവരുത്തുന്നു. രാഹുൽജി സന്ദർശിച്ച ഒരു പാചകശാലയിൽ ഒരു വലിയ പാത്രത്തിൽ ഭക്ഷണം പാകം ചെയ്തിരുന്നു. ആ പാത്രത്തിനോടനുബന്ധിച്ച് ഒരു ഉഷ്ണമാപകയന്ത്രം വെച്ചിട്ടുണ്ട്. അതിൽ ഇത്ര ചൂട് ഇത്ര സമയം നിലനിർത്തി ഭക്ഷണം പാകം ചെയ്യണമെന്ന നിബന്ധനയുണ്ട്. ഭക്ഷണസാമഗ്രികൾ തൂക്കംനോക്കി, ഉപ്പും മററു സാധനങ്ങളും ചേർത്തുപോരുന്നു. ഇങ്ങനെ ശാസ്ത്രീയമായ രീതിയിലാണ് സാധനങ്ങൾ തയ്യാറാക്കുന്നതു്. കല്ക്കരി ദൂരെ ഒരിടത്തു കത്തിച്ച്, ചൂടുകുഴൽവഴി ഈ പാചകശാലയിലേയ്ക്കു വരുത്തുന്നു; അതിനാൽ പുകയുടെ ഉപദ്രവം തീരെയില്ല. അവിടെ പെരുമാറുന്നവർ ഡോക്ടർമാരെപ്പോലെ വൃത്തിയുള്ള വെള്ളവസ്ത്രങ്ങളാണ് ധരിക്കുന്നതു്.

ഈ 'കൂട്ടടുക്കള'യിൽ ഒരു വലിയ മുറിയിൽ മേശകളും കസേരകളും ഇട്ടിട്ടുണ്ട്. ആയിരക്കണക്കിനു് ജനങ്ങൾ ഒന്നായിച്ചേർന്നിരുന്നു ഭക്ഷണം കഴിക്കുന്നു. അപ്രകാരം ചെയ്യാൻ തയ്യാറില്ലാത്തവർക്കു ഭക്ഷണം വീട്ടിലേയ്ക്കു പകർച്ചയായി കൊണ്ടുപോകാം. ഭക്ഷണം കഴിഞ്ഞാൽ പ്ലേററുകളും മററും പൈപ്പിനു താഴെ വെച്ചു സോപ്പുകൊണ്ടു വൃത്തിയായി കഴുകി മാററിവെയ്ക്കുവാൻ യന്ത്രസഹായം ഉണ്ട്.

രാഹുൽജി ഭക്ഷണം കഴിച്ചിട്ടാണ

## ലോകമേ! മറന്നേക്കു

ഇടസ്സിടം കെ. പങ്കജാക്ഷിഅമ്മ

ഞാനൊരുത്തിയെ-എന്നെപ്പോലൊരു
നിർഭാഗ്യയെ-
ലോകമേ, മറന്നേക്കു മാച്ചേക്കുമമചിത്രം.
മേദിനീദേവിതന്റെ മേദുരാങ്കത്തിൽ
മേവി
മാനസാനന്ദം നേടും മാനവർ
പലരുണ്ടാം.
സന്തുഷ്ടിപ്പൂക്കളവർക്കാവോളമിവിടത്തിൽ
സന്തതം പൂക്കുന്നുണ്ടാം, സാദവും തിക്ക-
ന്നുണ്ടാം,
ചെങ്കതിരവൻ നിത്യം ചെഞ്ചായം പൂശി-
ച്ചേർമേ
മന്നിടമഹോ! മതിമോഹനമാക്കുന്നുണ്ടാം
വാനവബാലകന്മാർ വാടാമലരുകളെ
വാനത്തുപിടിപ്പിച്ചുവാരൊളിചേർക്കു-
ന്നുണ്ടാം:
അമ്പിളിക്കിണ്ണം ചരിച്ചമ്പിനോട
മൃതത്തെ
യെമ്പാടും നൽകി മർത്ത്യക്കാർത്തിയെ
തീർക്കുന്നുണ്ടാം;
താന്തരാം നരന്മാരെ താരാട്ടിയുറക്കുവാൻ
രാക്കിളിയിണയൊത്തു രാത്രിയിൽ
പാടുന്നുണ്ടാം;
പൊന്നൊളിപുണരുന്ന പൊൽപ്രഭാ
തത്തെ വാഴ്ത്തി
പഞ്ചമരാഗം പക്ഷിവൃന്ദവും പാടുന്നുണ്ടാം,
എങ്കിലും ലോകമെനിക്കെപ്പോഴും
ഭീകരമാം
വങ്കടലെന്നപോലെ താങ്ങുവാൻ
വയ്യാവയ്യാ;
ഞാനൊരുത്തിയെ-എന്നെപ്പോലൊരു
നിർഭാഗ്യയെ-
ലോകമേ! മറന്നേക്കു മാച്ചേക്കുമമചിത്രം.

---

സന്ദർശനത്തിനു പോയതു്. അവിടെ നിന്നെന്തെങ്കിലും ഭക്ഷിയ്ക്കണമെന്നു ഭാരവാഹികൾ നിർബ്ബന്ധിച്ചപ്പോൾ കുറച്ചു തൈരു് കൊണ്ടുവരുവാൻ അദ്ദേഹം ആവശ്യപ്പെട്ടു. അവർ കൊണ്ടുവന്ന തൈരു് ഇന്ത്യയിൽ ഏതൊരിടത്തും കിട്ടുന്ന തൈരിനെപ്പോലെ വൃത്തിയും സ്വാദും ഉള്ളതായിരുന്നു.

സോവിയററ് യൂണിയനിലെ സ്ത്രീസ്വാതന്ത്ര്യത്തിന്റെ മറെറാരുപാധി അവിടെ സ്ത്രീകൾ പുരുഷന്മാരോടൊപ്പം ജോലിചെയ്തു് തുല്യമായ കൂലി സമ്പാദിയ്ക്കുന്നുവെന്നുള്ളതാണു്. അവർ പുരുഷന്മാരുടെ മേൽ ഇത്തിക്കണ്ണികളായി ജീവിക്കുന്നില്ല. സ്ത്രീയ്ക്കും പുരുഷനും ഒരേ ജോലിയ്ക്കു് ഒരേക്കൂലി കിട്ടുന്ന ഒരു രാജ്യം സോവിയററ് യൂണിയൻ മാത്രമാണു്. അവിടെ കൂലികൾ മാനദണ്ഡം ജോലിയാണു്; ലിംഗഭേദമല്ല.

ജോലിയുള്ള സ്ത്രീ ഗർഭിണിയായാൽ അവൾക്കു് പ്രസവത്തിനു മുമ്പും പിമ്പും ആറാഴ്ചവീതം (ചില സ്ഥലങ്ങളിൽ ഇതെട്ടാഴ്ചവരെ നീളും) ശമ്പളത്തോടുകൂടി അവധി കിട്ടുന്നു. അവൾ ജോലി ചെയ്യാൻ ശക്തയാണെന്നു ഡോക്ടർ സർട്ടിഫൈ ചെയ്താൽ അവളുടെ മുൻജോലിസ്ഥലത്തുതന്നെ ജോലി കിട്ടുന്നു.

---

* "സോവിയററ് ജീവിതരീതി" എന്ന ലഘുഗ്രന്ഥത്തിൽ നിന്നു്.

# കുട്ടികളും സിനിമയും

(കലാപ്രേമി)

ആധുനിക ശാസ്ത്രത്തിന്റെ വമ്പിച്ച നേട്ടങ്ങളിൽ ഒന്നാണ് സംസാരിക്കുന്ന ചലച്ചിത്രം. മനുഷ്യന്ന വിജ്ഞാനവും വിനോദവും ഒരേസമയത്തു പ്രദാനം ചെയ്യുന്നതായ ഈ മഹനീയ കണ്ടുപിടുത്തം മനുഷ്യമസ്തിഷ്കത്തിന്റെ സാദ്ധ്യതകൾക്കു ഒരു വിജയസ്തംഭമായി പരിലസിക്കുന്നു. ആബാലവൃദ്ധം ജനങ്ങൾക്ക് ആസ്വാദ്യകരമായ ചലച്ചിത്രം കൊണ്ടു യാതൊരു ദോഷവും വരാനില്ലെന്നു നമുക്കു പ്രഥമദൃഷ്ടിയിൽ തോന്നിയേക്കാം. എന്നാൽ ലോകത്തിലെ എല്ലാ വസ്തുക്കൾക്കും ഉള്ളതുപോലെ ഈ ചലച്ചിത്രത്തിനും ഒരു ദോഷവശം ഉണ്ട്. പക്ഷെ അതു ചലച്ചിത്രത്തിന്റെ കുററമല്ല. അതുണ്ടാക്കുന്ന മനുഷ്യരാണ് ഈ കളങ്കത്തിനുത്തരവാദികൾ. നോബൽ ഡൈനാമിററു കണ്ടുപിടിച്ചതു മനുഷ്യനുപകാരത്തിനുവേണ്ടിയാണ്. എന്നാൽ നശീകരണപദ്ധതികൾക്കു മാത്രമാണ് മനുഷ്യൻ അതു ഇന്ന് അധികപക്ഷവും ഉപയോഗിച്ചു വരുന്നതു്. ഇങ്ങിനെയുള്ള ഒരു പരിണാമത്തിനു സയൻസോ ശാസ്ത്രജ്ഞന്മാരോ അല്ല ഉത്തരവാദികൾ. മനുഷ്യന്റെ ബലഹീനതകൾ നിമിത്തമാണ് വിശിഷ്ടവസ്തുക്കൾ വിനാശകാരികളായിത്തീരുന്നതു്.

ചലച്ചിത്രങ്ങൾക്കും ദോഷവശം ഉണ്ടെന്നു ഞാൻ മുമ്പു സൂചിപ്പിച്ചല്ലോ. നമ്മുടെ ഇന്നത്തെ ചലച്ചിത്രങ്ങൾ കുട്ടികളുടെ സന്മാർഗ്ഗബോധത്തെ കളങ്കപ്പെടുത്തുന്നവയാണെന്നാണ് മനഃശാസ്ത്രവിദഗ്ദ്ധന്മാരുടെ അഭിപ്രായം. ബോംബെ ടോക്കീസുകാരുടെ "കിസ്മത്ത്" എന്ന ചിത്രം ഭാരതത്തിലെ സിനിമാപ്രണയികളിൽ നിന്നു മുക്തകണ്ഠമായ പ്രശംസ ലഭിച്ചുവരുന്ന ഒന്നാണ്. എന്നാൽ ഈ ചിത്രം കുട്ടികൾക്കു കാണുവാൻ പററിയ ഒന്നല്ല എന്നു ഈ ചിത്രം പ്രദർശനത്തിനിറക്കിയ അവസരത്തിൽ "ഫിലിമിന്ത്യ" എന്ന മാസികയിൽ ബോംബെ ജുവനൈൽകോടതി (ബാലന്മാരെ വിചാരണ ചെയ്യുന്ന കോടതി)യിലെ ഒരു ന്യായാധിപയായ മിസ്സ് കാമാ എഴുതിയിരുന്ന സുദീർഘമായ ഒരു ലേഖനത്തിൽ പ്രസ്താവിക്കയുണ്ടായി. ആ ലേഖനത്തിൽ മിസ് കാമാ തനിക്കു കോടതിയിൽ വെച്ചു സിദ്ധിച്ചിരുന്ന ചില രസകരമായ വിവരങ്ങളെ ചൂണ്ടിക്കാണിച്ചിട്ടുണ്ടായിരുന്നു. അവരുടെ കോടതിയിൽ വിചാരണക്കു വന്നിരുന്ന കേസ്സിലെ പ്രതികളായ ബാലന്മാരിൽ അധികംപേരും കോടതിമുമ്പാകെ ബോധിപ്പിച്ചിരുന്ന പ്രസ്താവങ്ങൾ ശ്രദ്ധേയമാണ്. ബോംബെ നഗരത്തിൽ പ്രദർശിപ്പിച്ചു വന്നിരുന്ന "ധീരസാഹസ" ചിത്രങ്ങളിലെ ചില കഥാപാത്രങ്ങളാണത്രെ ഈ ബാലന്മാർക്കു മോഷണത്തിനു പ്രഥമപാഠവും പ്രചോദനവും നൽകിയിരുന്നതെന്നു ആ ബാലന്മാർ സമ്മതിക്കുകയു

ങ്ങളായി. സാധാരണയായി ചലച്ചിത്രങ്ങളിൽ മോഷ്ടാക്കൾക്കും ദുഷ്ടന്മാർക്കും അവസാനമായി തക്കതായ ശിക്ഷ കിട്ടുന്നതായിട്ടാണ് കഥയുടെ പരിണാമം. എന്നാൽ "കിസ്മത്തി"ലെ കഥാഗതി അങ്ങിനെയല്ല. ചോരവൃത്തി ജീവിതമാർഗ്ഗമായി സ്വീകരിച്ചു സമുദായമധ്യത്തിൽ ഉന്നതമായ ഒരു സ്ഥാനം സമ്പാദിക്കുന്നതായ ഒരു കഥാനായകനെയാണ് നാം ആ ചിത്രത്തിൽ കാണുന്നതു്. സാമ്പത്തികവിഷമങ്ങൾ സത്യസന്ധനായ ഒരു മനുഷ്യനെപ്പോലും ചിലപ്പോൾ ചോരവൃത്തിക്കു പ്രേരിപ്പിച്ചേക്കാം. എന്നാൽ അങ്ങിനെയുള്ള ഒരു കഥാപാത്രത്തെ ചലച്ചിത്രത്തിൽ ചിത്രീകരിക്കുന്നതായാൽ ആ ചിത്രം കാണുന്ന ബാലഹൃദയങ്ങളിൽ അതിൻ്റെ പ്രതിഫലനം ദോഷകരമായിരിക്കുമെന്നതിനു സംശയമില്ല.

നാം കുട്ടികളായിരിക്കുമ്പോൾ ഏതു കെട്ടുകഥയും വിശ്വസിച്ചിരുന്നു. പറക്കുന്ന കുതിരകളും മററും യഥാർത്ഥജീവികളായി നാം അന്നു കരുതിപ്പോന്നു. നമ്മുടെ ബുദ്ധി വികസിക്കുംതോറും നമുക്കു യഥാർത്ഥം എന്താണെന്നു മനസ്സിലാകുന്നു. പറക്കുന്ന കുതിരകളും മററും യഥാർത്ഥജീവികളല്ലെന്നു ഇന്നു നമ്മുടെ ബാലികാബാലകന്മാർക്കറിയാം. അവരിൽ അധികം പേരും ചലച്ചിത്രങ്ങളിൽ കാണുന്ന ചില വീരസാഹസകൃത്യങ്ങൾ ക്യാമറകൊണ്ടും മററും കാണിക്കുന്ന കൃത്രിമവിദ്യകളാണെന്നറിയാം. എന്നാൽ തന്മയത്വത്തോടുകൂടി അഭിനയിക്കപ്പെടുന്ന ഒരു സാമുദായിക ചിത്രത്തിൻ്റെ കഥാഗതി അവരുടെ പിഞ്ചുഹൃദയങ്ങൾക്കു നൽകുന്ന പ്രചോദനങ്ങൾ എല്ലായ്പോഴും അഭിലഷണീയങ്ങളാകുകയില്ല.

ഉദാഹരണമായി 'കിസ്മത്തി'ലെ കഥതന്നെ എടുത്തുനോക്കുക. കഥാനായകൻ പരിതസ്ഥിതികളാൽ പ്രേരിതനായി ചോരവൃത്തിയിൽ ഏർപ്പെടുന്നു. എന്നാൽ ഭാഗ്യവശാൽ അയാൾക്കു ഒരു ഉൽകൃഷ്ടസ്ഥാനമാണ് ഒടുവിൽ-ലഭിക്കുന്നതു്. നമ്മുടെ നാട്ടിൽ സാമ്പത്തികവിഷമങ്ങൾ അനുഭവിക്കുന്ന അനേകം അനാഥബാലന്മാരുണ്ട്. അവരും ഭാസുരമായ ഒരു ഭാവിയെ സ്വപ്നം കാണുന്നവരായിരിക്കും. അവർക്കു ഇത്തരം ചിത്രങ്ങൾ നൽകുന്ന ഗുണപാഠം അഭിലഷണീയമായിരിക്കയില്ലെന്നുള്ള കാര്യം തീർച്ചയാണല്ലോ.

ഏററവും ഉൽകൃഷ്ടമായ ആദർശങ്ങളോടുകൂടിയ കഥകളെമാത്രം ചിത്രീകരിക്കുന്ന ചിത്രങ്ങൾ നിർമ്മിക്കുന്ന ബോംബെ ടോക്കീസ്സുകാർ നിർമ്മിച്ച ഒരു സാമുദായികചിത്രം നമ്മുടെ കുട്ടികൾക്കു കാണുവാൻ പാററിയ ഒരു ചിത്രമല്ല എന്നു മനഃശാസ്ത്രവിദഗ്ദ്ധന്മാർ അഭിപ്രായപ്പെടുന്ന സ്ഥിതിക്കു മനുഷ്യൻ്റെ ബലഹീനതകളെ ചൂഷണംചെയ്തു പണംസമ്പാദിക്കുവാൻ പര്യാപ്തമായവ മാത്രമായ ചിത്രങ്ങൾ നിർമ്മിച്ചുവരുന്ന നമ്മുടെ ചില കമ്പനിക്കാർ പുറത്തിറക്കുന്ന ചിത്രങ്ങൾ നമ്മുടെ കുട്ടികൾക്കു കാണുവാൻ പററിയവയല്ല എന്ന കാര്യം തീർച്ചയാണ്.

"കുട്ടി മനുഷ്യൻ്റെ പിതാവാണ്" (The child is the father of the man) എന്നു ഇംഗ്ലീഷിൽ ഒരു പഴമൊഴിയുണ്ട്. സന്മാർഗ്ഗികപാഠങ്ങളും സദാചാരമുറകളും കുട്ടികളെ അഭ്യസിപ്പിക്കുമ്പോൾ പ്രത്യേ

കം എടുത്തു ചൂണ്ടിക്കാണിക്കുന്ന ഒരു മഹദ്വാക്യമായി ആ പഴമൊഴിയെ കണക്കാക്കിവരുന്നു. നമ്മുടെ ചലച്ചിത്രങ്ങൾ നമ്മുടെ കുട്ടികളുടെ മാനസികവ്യാപാരങ്ങളെ എങ്ങിനെ നിയന്ത്രിക്കുന്നുവോ ആ വിധത്തിലായിരിക്കും അവരുടെ മനഃസംസ്കാരം രൂപീകരിച്ചുവരുന്നതു്. സിനിമ കാണുക എന്നതു ഇക്കാലത്തു എല്ലായിടത്തിലും—പ്രത്യേകിച്ചു നഗരങ്ങളിൽ—അവശ്യം ആവശ്യമായ ഒരു ദിനകൃത്യമായി ചിലർ കരുതിപ്പോരുന്നു. നമ്മുടെ കുട്ടികളെ വളരെ ആകർഷിക്കുന്ന ഒന്നാണ് ചലച്ചിത്രം. മദ്യപാനം മുതലായ ദുർവ്യാപാരങ്ങളിൽനിന്നു അകന്നുനില്ക്കാൻ നാം നമ്മുടെ കുട്ടികളെ ഉപദേശിക്കുന്നു. എന്നാൽ സിനിമയിൽ നാം പ്രത്യക്ഷമായ ദോഷവശമൊന്നും കാണാത്തതുകൊണ്ടു അതു നമ്മുടെ കുട്ടികളുടെ ഹൃദയങ്ങളെ കാലാന്തരത്തിൽ കളങ്കപ്പെടുത്തിവരുന്നതു ഗൗനിക്കാറില്ല.

നാം സ്വന്തം കാണാത്ത ചിത്രങ്ങളെ കാണുവാൻ കുട്ടികളെ അനുവദിക്കരുതു്. നാം കണ്ടുകഴിഞ്ഞാൽ ആ ചിത്രങ്ങളുടെ ഗുണദോഷങ്ങൾ നമുക്കു ബോദ്ധ്യമാകുവാനും അതു നമ്മുടെ കുട്ടികൾക്കു കാണുവാൻ പററിയതാണോ എന്നു തീർച്ചയാക്കുവാനും സാധിക്കും.

നമ്മുടെ സാമുദായികചിത്രങ്ങളിൽ ചിലതു നമ്മുടെ യുവതീയുവാക്കന്മാരേയും—പ്രത്യേകിച്ചു അവിവാഹിതരെ—അപഥത്തിലേക്കു നയിക്കുവാൻ പര്യാപ്തമായവയാണ്. ആ വിഷയത്തെപ്പററി ഇനിയൊരിക്കൽ പ്രസ്താവിക്കാം.

---

# സ്ത്രീകളും ഗൃഹഭരണവും

(കെ. ഏ. സുകുമാരൻ)

"വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ഓരോ യുവാവും വിദ്യാഭ്യാസമില്ലാത്ത ഓരോ ഗ്രാമീണയുവതിയേയും, വിദ്യാസമ്പന്നയായ ഓരോ നാഗരികയുവതിയും അതുപോലെ വിദ്യാഭ്യാസമില്ലാത്ത ഓരോ ഗ്രാമീണ യുവാവിനേയും വിവാഹം ചെയ്യേണ്ടതാണ്. തൽഫലമായി ആദ്യത്തേതിൽ ഭർത്താവു ഭാര്യയേയും രണ്ടാമത്തേതിൽ ഭാര്യ ഭർത്താവിനേയും വിദ്യ അഭ്യസിപ്പിക്കുവാൻ ഇടയാകുന്നു. അങ്ങിനെ ഓരോ വീടും വിദ്യാകേന്ദ്രമായിത്തീരുകയും അങ്ങിനെ വിദ്യാഭ്യാസം വളരെ വേഗത്തിൽ പ്രചരിക്കുവാനും ഇടയാകും"—എൽഫിൻസ്റ്റൺ കോളേജിൽ "സ്ത്രീകളും ഗൃഹഭരണവും" എന്ന വിഷയത്തെ പുരസ്കരിച്ചു നടന്ന ഒരു വാദപ്രതിവാദത്തിൽ ചെയ്ത പ്രസംഗത്തിലെ ഒരു ഭാഗമാണ് മേലുദ്ധരിച്ചതു്.

പ്രവൃത്തിരൂപത്തിൽ വരുവാൻ ക്ഷിപ്രസാദ്ധ്യമായ ഒരു അഭിപ്രായമല്ലിതെന്നു കേൾക്കുന്ന മാത്രയിൽ തോന്നുമെങ്കിലും ഇന്നത്തെ പരിതഃസ്ഥിതികളെ ഗാഢമായി പര്യവേക്ഷണം ചെയ്താൽ ഈ അഭിപ്രായം ചിന്തനീയമല്ലേ എന്നു തോന്നുന്നതാണ്. സ്ത്രീ വിദ്യാഭ്യാസവിഷയത്തിൽ ഇന്നു യാഥാസ്ഥിതികവും ഇടുങ്ങിയതും ആയ മനസ്ഥിതി സാക്ഷരരും നിരക്ഷരരും ആയ അധികം പേർക്കും ഉള്ളതായിക്കാണുന്നുണ്ട്. ഒരു ഭർത്താവിന്റെ കാര്യം നോക്കുന്നതായാൽ തന്റെ ഭാര്യയെ സ്കൂളിലോ കോളേജിലോ അയക്കുന്ന കാര്യത്തിൽ എത്രതന്നെ അനുകൂലപരിതഃസ്ഥിതികളുണ്ടായാൽ കൂടിയും മൌനം ഭജിക്കുകയാണ്. നിർഭാഗ്യവശാൽ സ്ത്രീകൾ ഗർഭധാരണം ചെയ്യുവാനും ലൈംഗികാസക്തി ശമിപ്പിക്കാനുമുള്ള ഒരുപകരണമാണെന്നുള്ള യാഥാസ്ഥിതികവും പുരോഗമനരഹിതവുമായ മനഃസ്ഥിതി പുരുഷന്മാരുടെയിടയിൽ കേന്ദ്രീകൃതമായിട്ടുള്ള ഒന്നാണ്. സ്ത്രീകൾക്കു പുരുഷന്മാരോടൊപ്പം സ്വാതന്ത്ര്യം കൊടുത്താൽ മനുഷ്യസമുദായം ഇടിഞ്ഞുപൊളിഞ്ഞു വീണേക്കുമെന്നുള്ള ഒരു ഭീതി പുരുഷന്മാരുടെ മനസ്സിൽ ഇന്നും കുടികൊള്ളുന്നുണ്ട്. ഇന്ത്യയിലെ ഒരു വിദ്യാഭ്യാസപ്രവർത്തകന്റേയും ഒരു സമുദായപരിഷ്കർത്താവിന്റേയും മനസ്സിൽ രൂപവത്കൃതമായിരിക്കുന്ന അഭിപ്രായം ഇപ്രകാരമുള്ളതാണ് അതിലും രസാവഹമായിട്ടുള്ളതു്.

അതുകൊണ്ടു ഈ വിഷയത്തിൽ ഒരു മാററം വരേണ്ടതു് അത്യന്താപേക്ഷിതമാണ്. ഇന്ത്യയിലെ ഓരോ സ്ത്രീയും അവരുടെ സ്വാതന്ത്ര്യസമ്പാദനവിഷയത്തിൽ നിസ്സഹായയാണെന്നിരുന്നാലും അവർക്കു പുരുഷന്മാരെ അപേക്ഷിച്ചു സഹനശക്തിയും ക്ഷമയും വളരെ അധികവുമാണ്. തന്നെപ്പററി ലേശംപോലും ചിന്തിക്കാതെ പുരുഷന്റെ സുഖത്തിനു വേണ്ടി അവളെത്തന്നെയും ബലികഴിക്കുവാൻ സ്ത്രീകൾ തയ്യാറാണ്. എ

ന്നാൽ അവരുടെ മനസ്സിൽ നിഗൂഢമായി നടക്കുന്ന ചില അസ്പഷ്ടവാദങ്ങൾ വനരോദനമായി പരിണമിക്കുന്നതിൽ എന്താണൽഭുതം? അതുകൊണ്ടാണ് ഹിന്ദുസ്ത്രീകളുടെ ഇടയിൽ പുരോഗമനോന്മുഖമായ ചില അവസ്ഥാന്തരങ്ങൾ കാണുന്നതു്.

ഓരോ സ്ത്രീയുടേയും വ്യക്തിപരമായ ഉന്നമനം നമ്മുടെ മാതൃരാജ്യത്തിന്റെ അഭിവൃദ്ധിക്ക് അത്യന്താപേക്ഷിതമാണ്. അതിന് ഇന്നു പുരുഷന്മാരുടെയിടയിൽ കേന്ദ്രീകൃതമായിരിക്കുന്ന അനാവശ്യവും അക്രമരഹിതവുമായ വാദമുഖങ്ങളെ തികച്ചും പരിത്യജിക്കേണ്ടിയിരിക്കുന്നു.

സ്ത്രീകൾക്കു വിദ്യാഭ്യാസം നല്കിയാൽ ഗൃഹഭരണം താറുമാറാകുമെന്നും, കുഞ്ഞുങ്ങളെ നോക്കുവാൻ ആളില്ലാതാകുമെന്നും, നമ്മുടെ ഭവനം വിജനമായിത്തീരുമെന്നും, നമുക്കു സ്ത്രീകളുടെ മേലുള്ള സ്വാതന്ത്ര്യവും നിയന്ത്രണവും നഷ്ടമാകുമെന്നും പൂതകാലത്തിൽ കുടുംബസമാധാനവും സന്തുഷ്ടിയും നഷ്ടപ്പെടുമെന്നും ഉള്ള ബാലിശവും പൊള്ളയുമായ അഭിപ്രായമാണ് ഇന്നു അധികംപേരും കൊണ്ടുവരുന്നതു.

എന്നാൽ ഇപ്രകാരമുള്ള പ്രാതികൂല്യമനഃസ്ഥിതി എന്തിനാണ്? ഒരു സ്ത്രീ അവൾക്കു ഭർത്താവാകുവാനുള്ളവനെ വേണ്ടിയാണോ ജനിക്കുന്നതു? അല്ലെങ്കിൽ അവൾക്കു ഉന്നത വിദ്യാഭ്യാസം നല്കുന്നതിൽ എന്താണ് വിരോധം? ശരിയായ വിദ്യാഭ്യാസം ഒരു സ്ത്രീയുടെ മനസ്സിൽ ചുമതലാബോധത്തെ ഉളവാക്കുന്നു. അതിനാൽ വിദ്യാഭ്യാസംമൂലം ഉളവാകുന്ന ചുമതലാബോധത്തിന്റെ പരിണിതഫലമായി അവർക്ക് അവരെപ്പറ്റിയും അവരുടെ കുടുംബത്തെപ്പറ്റിയും സമുദായത്തെപ്പറ്റിത്തന്നെയും ശരിയായി മനസ്സിലാക്കുവാനും പ്രവർത്തിക്കുവാനും കഴിയുന്നു. അതിനാൽ സ്ത്രീ വിദ്യാഭ്യാസവിഷയത്തിൽ മർക്കടമുഷ്ടി പിടിക്കുന്നവർ ഇക്കാര്യം ഓർമ്മിക്കേണ്ടതു് അത്യാവശ്യമാണ്.

---

# വിവാഹവും പ്രേമവും

(ഈ. ഏ. കാർലോസ്)

തുടുതുടത്തൊരക്കവിളും മിൻപോലെ
പിടയുമാനിന്റെ മിഴികളും
പടിവാതിൽമറഞ്ഞിടയിടെയെന്നിൽ
കടമിഴിച്ചേർക്കം കപടവും

എന്നിങ്ങനെ പ്രേമഗാനം എഴുതുന്ന ഒരു കാലം മിക്ക യുവാക്കന്മാർക്കും ഉണ്ടാകാറുണ്ട്.

വിദ്യാലയത്തിൽ സഖികളൊത്തു
ഹൃദ്യകഥകൾ പറഞ്ഞിരിക്കാൻ
മാവിൻചുവട്ടിൽസമം പെറുക്കി
മാലകോർത്തു കളിച്ചുകൂട്ടാൻ
ആവുന്നതല്ലെനിക്കിനിമേലി
ലാവതുചൊന്നാൽ വിരോധമുണ്ടോ

എന്ന കാര്യം തുറന്നു പറയുന്ന കാലം യുവതികൾക്കും ഉണ്ടാകാം. വികാരങ്ങളുടെ വിഭ്രമങ്ങളിൽനിന്നു വിരമിച്ചു ശാന്തവും ന്യായസംയുക്തവുമായ ബന്ധം, സ്നേഹിക്കുന്ന തരുണിയും അവളിൽനിന്നുളവാകുന്ന കുഞ്ഞുങ്ങളുമായി പാലിക്കുക എന്നു നിയമം നിർദ്ദാക്ഷിണ്യമായി യുവാവിനോട് അനുശാസിക്കുന്ന ഒരു ഘട്ടമുണ്ട്: കാലത്തിനോ ആചാരത്തിനോ പൊട്ടിച്ചുകളയുവാൻ സാദ്ധ്യമല്ലാത്ത ഒരു ബന്ധമാണതു്.

വിവാഹത്തെക്കുറിച്ചു് ഏററവും ശക്തിമത്തായ പ്രതിഷേധം രേഖപ്പെടുത്തിയിട്ടുള്ള ഷെല്ലി പറയുന്നതു്, നിയമനത്തിനു വിധേയമാകുമ്പോൾ പ്രേമം മരിച്ചുപോകുന്നുവെന്നും, വികാരത്തിന്റെ അനിരോധ്യപ്രവാഹത്തെ നിയമംകൊണ്ടു ചെറുക്കുക സാദ്ധ്യമല്ലെന്നാണ്. "പുരുഷന്മാരെ എന്നെന്നേക്കുമായി ബന്ധിച്ചു നിർത്തിവെച്ചാൽ സ്നേഹിക്കുന്ന ഈ ബന്ധം സ്ത്രീയുടെ അഭിവൃദ്ധിക്കുള്ളതാകുന്നു" എന്നും വിവാഹവൈരികളായ പുരുഷന്മാരുടെ പക്ഷത്തുനിന്നു മറുപടി കേൾക്കാം. ബർണാഡുഷാ ഇത്തരം പുരുഷന്മാരിൽ ഒരാളാണ്. പുരുഷൻ മനസ്സില്ലാമനസ്സോടെ സഹിക്കുന്നതും സ്ത്രീ ആവേശപൂർവ്വം അഭിവാഞ്ഛിക്കുന്നതുമായ ഒരേർപ്പാടാണ് വിവാഹം എന്നത്രേ ആ വിശ്വസാഹിത്യകാരന്റെ മതം.

Man and Superman എന്ന ഷായുടെ ഗ്രന്ഥത്തിലെ ഡോൺജുവാൻ ഇങ്ങനെ പറയുന്നുണ്ട്:—"ഞാൻ ഭൂമിയിലായിരുന്നപ്പോൾ ആ മഹിളമാരുമായുള്ള വിവാഹാലോചന ഏകകണ്ഠമായ അപഹാസത്തിനു വിധേയമായെങ്കിലും അതെന്നെയൊരു പുരാണകഥാനായകനെന്നവിധം രസം പിടിപ്പിച്ചിരുന്നു. എന്റെ ഹൃദയേശ്വരിയാകാൻ ആശിച്ചു ഒരുവൾ പറയുക പതിവായിരുന്നു, എന്റെ ജീവിതത്തിനു ബഹുമാനകരമായ ഉന്നതി വരുത്തിത്തരാമെന്ന്. ആ കരാറിന്റെ അർത്ഥം അന്വേഷണത്തിൽ മനസ്സിലായതു്. അവൾക്കു സമ്പാദ്യം വല്ലതുമുണ്ടെങ്കിൽ അതിന്റെ ഉടമസ്ഥനാകാമെന്നും ഇല്ലെങ്കിൽ അവളുടെ ജീവിതഭാരം കയ്യേററുകൊള്ളണമെന്നും ആയിരുന്നുവത്രേ! എന്റെ ജീവിതം മുഴുവൻ അവളുമായുള്ള ഇടപാടിൽ കഴിഞ്ഞു

കൊള്ളുന്നതും അവളുടെ മന്ത്രവും സംഭാഷണവും കേട്ടങ്ങനെ കഴിഞ്ഞുകൂടുന്നതും എല്ലാററിനും ഉപരിയായി അവളെപ്രതി മറെറല്ലാ സ്ത്രീകളുമായുള്ള ബന്ധങ്ങളെല്ലാം നിൎത്തിവയ്ക്കുന്നതുംകൂടി ആ കരാറിന്റെ അൎത്ഥത്തിൽ അടങ്ങികിടന്നിരുന്നു. ഇതിനെല്ലാം ഭേദം വരുത്തിയാൽ ശിക്ഷ അനുഭവിക്കുകയും വേണം ഞാൻ. മനുഷ്യരുടെ ഇടയിൽ നടപ്പില്ലാത്ത കാൎയ്യങ്ങളാണല്ലോ ഈ വ്യവസ്ഥകളെല്ലാമെന്നറിയാമായിരുന്നതിനാൽ ഞാൻ അതിനൊന്നും വിസമ്മതം പറയാൻ പോയില്ല. സ്ത്രീകളുടെ ബുദ്ധിയും സ്വഭാവവും എന്റേതിനു തുല്യമായോ എന്റേതിൽ കവിഞ്ഞോ ഇരുന്നില്ലെങ്കിൽ അവളുടെ സംഭാഷണം കുറയ്ക്കേണ്ടതാണെന്നും അവളുടെ ആലോചനകൾ എന്നെ വഴിതെററിക്കുകയേ ഉള്ളുവെന്നും അവളുമായുള്ള ഒഴിവില്ലാത്ത കൂട്ടുകെട്ട് നീരസമുളവാക്കുമെന്നും മററുള്ളവരുമായുള്ള ബന്ധം വിച്ഛേദിച്ചാൽ ഞാൻ ഹ്രസ്വബുദ്ധിയായിപ്പോകുമെന്നും ഞാൻ അവളെ ധൈൎയ്യമായും നിഷ്കപടമായും അറിയിച്ചു.”

ധൈൎയ്യവും ചൈതന്യവും കുറച്ചുകളയും വിവാഹമെന്നാണ് എതിരാളികളുടെ അഭിപ്രായം. “വിവാഹം ചെയ്തവൻ മേലാൽ എന്നും പകുതി മനുഷ്യനായിരിക്കും” എന്നു റൊമയിൻ റോളൻഡ് പറഞ്ഞിരിക്കുന്നു. രാജ്യതന്ത്രജ്ഞന്മാർ ഒരിക്കലും കല്യാണം കഴിക്കരുതെന്നാണ് വിഖ്യാത നീതിനിപുണനായ ബ്രിയാൻഡിന്റെ അഭിമതം. “വിഷമപ്രശ്നങ്ങളിൽ തലയിട്ടു വൈകുന്നേരം വീട്ടിൽ വന്നെത്തുന്ന എനിക്കെന്തൊരു ശാന്തിയാണനുഭവമാകുന്നത്! പകൽ നടന്ന വാഗ്സമരങ്ങളെല്ലാം ഞാൻ വിസ്മരിച്ചിരിക്കുന്നു. എന്റെ എതിരാളികൾക്കുണ്ടായ വിജയത്തെയോ എന്നെക്കുറിച്ചു രാജ്യത്തെങ്ങും പരക്കുന്ന വൈരസ്യകരങ്ങളായ കഥകളെയോ ഓൎമ്മപ്പെടുത്തി അലട്ടുന്ന ഒരു ഭാൎയ്യ എനിക്കില്ല. ഏകാന്തജീവിതം നയിക്കുന്നവൎക്കുള്ള വലിയ ശക്തിയാണതു” എന്ന് അദ്ദേഹം പറയുന്നു. വിവാഹം ചെയ്ത വേദാന്തികളുടെ സ്ഥിതിഭേദക്കാരം കഷ്ടമായിട്ടൊന്നുമില്ല.

താരുണ്യോദയത്തോടുകൂടി ഒരു യുവാവും യുവതിയും അനുരാഗനിബദ്ധരായിപ്പോയാൽ അവൎക്കു ചിരവൃത്തികൾക്കുള്ള ഉത്സാഹവും പുതിയ സമാഗമങ്ങൾക്കുള്ള പ്രസരിപ്പും വീണ്ടും ഒരു പ്രേമത്തിൽ പെട്ടാൽ ലഭിക്കാവുന്ന വിസ്മയാവഹമായ ആനന്ദവും നഷ്ടപ്പെടുന്നു. അവരുടെ പ്രസരിപ്പിന്റെ ശക്തിമത്തായ പ്രവാഹം പ്രതിരോധിതമായിപ്പോകുന്നു. വളച്ചുവരാത്ത ഇന്ദ്രിയസ്വൈരത്തിന് അവർ അടിമകളായിത്തീരുന്നു. കഷ്ടിച്ചു ഉടങ്ങിയ അവരുടെ ജീവിതം നിലച്ചുപോകുന്നു. ചുമതലയും ഭാരവും കൊണ്ട് അവശമായ ആ ദാമ്പത്യജീവിതം അരസികതയുടെ അരങ്ങായി മാറുന്നു. ഇനിയൊന്നും ആശിക്കാനില്ല, വിസ്മയിക്കാനില്ല, നേടാനുമില്ല എന്ന നില വന്നുകൂടുന്നു. അവരുടെ പ്രേമം ആഭരണവും ശില്പവിദ്യാഭ്യാസപിന്തവും കൊണ്ടു ചലനമായിക്കഴിയുന്നു. ആനന്ദമെന്നാലറിയാതെ അവർ വാൎദ്ധക്യം പ്രാപിക്കുന്നു. സാഹസികപ്രേമത്തിന്റെ സൗരഭ്യം മുഴുവൻ വിവാഹം നശിപ്പിച്ചുകളയുകയും ചെയ്യുന്നു. ഇങ്ങനെ പോകും പ്രതിപക്ഷീയരു

ടെ വാദഗതികൾ.

പ്രേമവശഗരായി നടക്കുന്നവർക്കു തന്നെ നിശ്ചയമുണ്ടു്, വിവാഹിതർക്കു മാത്രമേ തൃപ്തികരമായ ഒരു ബന്ധുത സാധ്യമാകൂ എന്നു്. പ്രണയംകൊണ്ടു സമുദായഘടനയ്ക്കു ശൈഥില്യം വരുന്നില്ല. ബലം കൂടുകയേ ഉള്ളു. ഏതു പ്രേമബന്ധത്തിലും ശാരീരികമായ ആഗ്രഹം യുവതീയുവാക്കന്മാരെ പരസ്പരം കൂടുതൽ അറിയുന്നതിനു സഹായിക്കുന്നു. അവർ വിവാഹിതരായില്ലെങ്കിൽ അവരുടെ ഒന്നാമത്തെ പിണക്കംതന്നെ ആപൽകരമായിത്തീർന്നേക്കാം. നിസ്സാരമായ തർക്കം മതി വേർപാടിനു്. പ്രേമനിബദ്ധരിൽ ഒരാളുടെ ആത്യന്തികമായ സുഖക്കേടു കൂട്ടാളിയെ മുഷിപ്പിച്ചെന്നു വന്നുകൂടായ്കയില്ല. ദുഃഖസന്ധിയിലായിരിക്കും വിവാഹം ചെയ്തവരുടെ സ്നേഹവും വിശ്വാസവും തഴയ്ക്കുന്നതു്. കൃത്രിമകഥകളൊന്നും ശേഷിക്കാത്ത വാർദ്ധക്യം ദമ്പതികൾക്കു സമാധാനസമ്പൂർണ്ണമായ ഒരു ഘട്ടമായിരിക്കും. കാലത്തിനു ബലംകൂട്ടാൻ കഴിയുന്ന ഏകബന്ധം വിവാഹം മാത്രമാണു്. (മ. രാ.)

# സ്വന്തം പ്രസ്താവന

കടലാസിന്റെയും മററുപകരണങ്ങളുടേയും വിലക്കൂടുതൽ മൂലം പത്രപ്രവർത്തനം വളരെ വിഷമകരമായിരിക്കുന്ന ഈ സമയത്തു് വരിക്കാരുടെ ശരിയായ സഹായസഹകരണമില്ലാതെ മാസിക മുമ്പോട്ടു കൊണ്ടുപോകാൻ സാദ്ധ്യമല്ല. വനിതയുടെ പണപ്പിരിവിനു ചുററിസഞ്ചരിക്കാൻ ആളില്ലാത്തതുകൊണ്ടും വരിക്കാർ പണം അയച്ചുതരാത്തതുകൊണ്ടും ഞങ്ങളെ ബുദ്ധിമുട്ടുന്നുണ്ടു്. വനിതയുടെ മാന്യബന്ധുക്കൾ ഈ രഹസ്യം മനസ്സിലാക്കി ഓരോ കൊല്ലത്തെ വരിസംഖ്യ മുൻകൂർ അയച്ചുതന്നു് സഹായിക്കാൻ ദയവുണ്ടാകണം. കഴിഞ്ഞ ഏഴു വർഷമായി കൃത്യമായി നടന്നുവരുന്ന ഈ മാസികയുടെ പ്രസിദ്ധീകരണം നാൾക്കുനാൾ അഭിവൃദ്ധിപ്പെട്ടു വരുന്നതിൽ സന്തോഷമുള്ള വരിക്കാർ ഞങ്ങളുടെ ആവശ്യത്തെക്കുറി ഈ പംക്തിയിൽ ആവർത്തിക്കാൻ ഇടയാക്കുകയില്ലെന്നു വിശ്വസിക്കുന്നു.

# രണ്ടുരത്നങ്ങൾ

## ൧ മന്മഥചിന്താമണി ലേഹ്യം

ഇതു് പുരുഷന്മാർക്കു ധാതുസംബന്ധമായുണ്ടാകുന്ന എല്ലാവിധ രോഗങ്ങളേയും ഉന്മൂലനാശം ചെയ്തു ശരീരത്തിനു നല്ല ഓജസ്സും തേജസ്സുമുണ്ടാക്കുന്നു. ധാതുക്ഷയത്താലോ മറ്റേതെങ്കിലും സുഖക്കേടുകളാലോ ശരീരം മെലിഞ്ഞു കണ്ണു കുഴിഞ്ഞു നടക്കാൻപോലും ശക്തിയില്ലാതെ അസ്ഥിയും തോലും മാത്രം ശേഷിച്ചു മനസ്സിടിഞ്ഞു കഷ്ടപ്പെടുന്നവർക്കു് ഇതൊരു ആപൽബന്ധുവാണു്. സ്വപ്നസ്ഖലനം, ശീഘ്രസ്ഖലനം, ധാതുക്ഷയം മുതലായ സുഖക്കേടുകളാൽ നിരാശപ്പെട്ടു മനസ്സിടിഞ്ഞു ലജ്ജകൊണ്ടു വെളിയിൽ പറയുവാൻ മനസ്സില്ലാതെ വലയുന്നവർക്കു് ഇതൊരു ദേവാമൃതമാണു്. പരീക്ഷിച്ചു നോക്കുവിൻ. റാത്തൽ ഒന്നിനു വില

4—8—0

## ൨ അശോകഘൃതം

ഗർഭാശയരോഗങ്ങൾ നിസ്സാരമെന്നു കരുതി രഹസ്യമായി സൂക്ഷിക്കുകാരണം ദുസ്സഹമായ സങ്കടത്തിന്നിടവരികയും പ്രസവിക്കാതിരിക്കയും, ഗർഭം ധരിച്ചാൽതന്നെ അലസിപ്പോകയും ചെയ്യുന്നു. മുറതെറ്റിയ മാസക്കുളി (തീണ്ടാരി) ശരിയായി ദൃഷ്ടപ്പോകാതിരിക്ക അസഹ്യമായ വയറുവേദന, തലവേദന, മലബന്ധം ഇടകഴപ്പു് തുടങ്ങിയ ഗർഭാശയരോഗലക്ഷണങ്ങളുണ്ടാകുന്നു. ഞങ്ങളുടെ ലോകപ്രസിദ്ധി നേടിയ "അശോകഘൃതം" മേല്പറഞ്ഞ സുഖക്കേടുകൾ നിമിത്തം കഷ്ടപ്പെടുന്നവർക്കു് ഒരുററബന്ധുവും ഗർഭാശയരോഗങ്ങൾക്കു കൈകണ്ട ഔഷധവുമാകുന്നു. സന്താനമില്ലാതെ സന്തോഷരഹിതരായി ജീവിക്കുന്ന സഹോദരികൾ ഇതിൽ ഒരു കുപ്പി ഔഷധം വാങ്ങി ഉപയോഗിച്ചു നോക്കുവിൻ. ഗുണം നിശ്ചയം!!

തപാൽകൂലി പ്രത്യേകം വില ക. 2—8—0

നരച്ചരോമം കറുക്കും തൈലം 1—4—0
കോളറാഗുളിക 1—4—0
പുഴക്കടിനിവാരിണി 0—10—0
വില്ലൻചുമമരുന്നു് 1—4—0
ക്യാററ്ലോഗു് ഇനാം.

മദ്രാസ് മെഡിക്കൽ ഹാൾ
തിരുവനന്തപുരം.

ആകർഷണീയമായ
ആകൃതി.

# മിത്രം

അഭികാമ്യമായ
ഉള്ളടക്കം.

സാഹിത്യപ്രധാനമായ ഒരു മാസിക. പരസ്യത്തിനു് പററിയതു്.

വരിസംഖ്യ 2—8—0

മാനേജർ, മിത്രം, മഞ്ചേരി.

Reg. No. T. 87. M. 3203. L. No. 426. Dated 16—3—43.


# THE VANITHA

## ILLUSTRATED MONTHLY.

*TIRUVALLA, TRAVANCORE.*


---



---

Printed and Published by M. Haleema Beevi
at the St. Joseph's Printing House, Tiruvalla.